# രഘുവീരവിജയം.




വടക്കുംകൂർ.

# രഘുവീരവിജയം.

(ഒന്നാംഭാഗം)

ഗ്രന്ഥകർത്താവ്,

വടക്കുംകൂർ രാജരാജവൎമ്മരാജാ.



കമലാലയാപ്രിൻറിംഗ് വർക്ക്സ്, ആൻറ്
ബുക്ക്ഡിപ്പോ,— തിരുവനന്തപുരം.

കമലാലയമുദ്രാലയം,
തിരുവനന്തപുരം.

1108.

Price Annas 12.] [വില ൧൨ അണ.

# മുഖവുര.

രഘുവീരവിജയം കവനകൗമുദിമാസികയിൽ ഖണ്ഡശഃ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ഒരു കാവ്യമാകുന്നു. രാഘവാഭ്യുദയം മുഴുവൻ കവനകൌമുദിയിൽ പ്രസിദ്ധപ്പെടുത്തിയതിനു ശേഷമാണു് ഈ കാവ്യം രചിച്ചതു്. വിശ്വാമിത്രന്റെ യാഗരക്ഷ മുതൽ പരശുരാമവിജയംവരെയുള്ള രാമായണകഥാംശം രാഘവാഭ്യുദയത്തിലും, അഭിഷേകാരംഭം മുതൽ ചിത്രകൂടപ്രാപ്തിവരെയുള്ളതു് രഘുവീരവിജയത്തിലും അടങ്ങിയിരിക്കുന്നു. രാഘവാഭ്യുദയത്തിൽ അവസാനിപ്പിച്ചിരിയ്ക്കുന്നതിനു മേൽ ഉള്ള കഥാഭാഗം ആണു് ഈ കാവ്യത്തിൽ അടങ്ങിയിരിയ്ക്കുന്നതെങ്കിലും, ഈ കാവ്യങ്ങൾ രണ്ടും രണ്ടു തന്നെ എന്നാണു് എന്റെ സങ്കല്പം.

കവനകൌമുദിയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതിൽനിന്നു് അല്പമായ ചില ഭേദഗതികൾ, ഈ സന്ദർഭത്തിൽ, രഘുവീരവിജയത്തിൽ ചെയ്തിട്ടുണ്ടു്. ഒന്നാംഭാഗത്തിലെ ഇതിവൃത്തം ഒരു ശുഭസ്ഥാനത്തിൽ വച്ചു് അവസാനിപ്പിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി പത്താംസർഗ്ഗത്തിന്റെ ഒടുവിൽ സാരമായ ഒരു വ്യത്യാസം വരുത്തിയിട്ടുണ്ടു്. കഥാവസ്തുരചനയിൽ അല്പമായ ചില ഭേദഗതികൾ സന്ദർഭാനുസരണം വേറെയും ചെയ്തിട്ടുണ്ടെന്നു കാണാവുന്നതാണു്.

രാഘവാഭ്യുദയം എന്നപോലെ രഘുവീരവിജയവും സംസ്കൃതമഹാകാവ്യപ്രസ്ഥാനത്തെ കഴിയുന്നതും അനുസരിച്ചു രചിച്ചിട്ടുള്ള ഒരു കാവ്യമാകുന്നു. ഭാഷയിലുള്ള മഹാകാവ്യശാഖയ്ക്കു വേണ്ടുവോളവും വിശാലതയും അഭിവൃദ്ധിയും ഉണ്ടായി, സംസ്കൃതത്തിലുള്ള ആ ശാഖയുടെ സാത്മ്യം ലഭിക്കുന്നതായാൽ, കൈരളീപദ്യസാഹിത്യത്തിനു് അതു ശ്രേയസ്കരമാകുമെന്നുള്ള ദൃഢമായ വിശ്വാസമാണു് ഈ കാവ്യരചനയ്ക്കു് എന്നെ പ്രധാനമായി പ്രേരിപ്പിച്ചതു്. ഈ കാവ്യങ്ങളിൽ സംസ്കൃതമഹാകാവ്യങ്ങളിലെ അംശങ്ങളെ യഥോചിതം

പല സന്ദർഭങ്ങളിലും ഞാൻ അനുകരിച്ചിട്ടുണ്ട്. ഈ കാവ്യം ഒന്നാംസൎഗ്ഗത്തിൽ ചെയ്തിട്ടുള്ള സാഹിത്യവിചാരം, ശ്രീകണ്ഠചരിതം ശിവലീലാൎണ്ണവം മുതലായ മഹാകാവ്യങ്ങളിലെ ആരംഭത്തിലുള്ള സൎഗ്ഗങ്ങളുടെ അനുകരണമാകുന്നു. ഇതുപോലെ അനുകരിച്ചിട്ടുള്ള ഭാഗങ്ങൾ വേറെയും ഉണ്ട്. ഈ കാവ്യരചനയ്ക്ക് എന്നെ പ്രേരിപ്പിച്ച മറെറാരു പ്രധാന സംഗതി ഭഗവാൻ ശ്രീരാമചന്ദ്രനിൽ ഉള്ള ഭക്തിയാണെന്നുള്ള വാസ്തവംകൂടി ഇവിടെ പറയേണ്ടിയിരിയ്ക്കുന്നു. ഭാഷാപദ്യസാഹിത്യത്തിന് മുൻപു പറഞ്ഞ വിധമുള്ള ഒരു അഭിവൃദ്ധി അല്പമെങ്കിലും സമ്പാദിച്ചുകൊടുക്കുവാൻ എന്റെ ഈ കാവ്യങ്ങൾക്കു സാധിച്ചാൽ എനിയ്ക്ക് അത്യന്തം കൃതാൎത്ഥതയ്ക്ക് അവകാശമുണ്ട്; ഇല്ലെങ്കിൽ ഭഗവാൻ ശ്രീരാമചന്ദ്രന്റെ ചരിതത്തെ വൎണ്ണിയ്ക്കുന്നതു നിമിത്തമുള്ള ഒരു മാഹാത്മ്യമെങ്കിലും എന്റെ കാവ്യങ്ങൾക്ക് ഉണ്ടാകാതിരിയ്ക്കുവാൻ ഇടയില്ലെന്നു ഞാൻ വിശ്വസിയ്ക്കുന്നു.

ദിലീപൻ മുതൽ ദശരഥൻവരെയുള്ള സൂൎയ്യവംശരാജാക്കന്മാരെ രണ്ടും മൂന്നും സൎഗ്ഗങ്ങളിൽ വൎണ്ണിച്ചിരിയ്ക്കുന്നു. ഭഗവാന്റെ അവതാരം, ലീല എന്നിവയെക്കുറിച്ചുള്ള ഏററവും ചുരുങ്ങിയ ഒരു വൎണ്ണനം മൂന്നാംസൎഗ്ഗത്തിന്റെ ഒടുവിൽ കൊടുത്തിട്ടുണ്ട്. നാലാംസൎഗ്ഗത്തിൽ കഥാവസ്തുവിന്റെ പ്രധാന ഭാഗം ആരംഭിയ്ക്കുന്നു.

രാഘവാഭ്യുദയം എന്നപോലെ രഘുവീരവിജയം രചിയ്ക്കുന്ന കാൎയ്യത്തിലും, സഹൃദയന്മാരായ പല സ്നേഹിതന്മാരും എന്നെ പ്രോത്സാഹിപ്പിച്ചിട്ടുണ്ടെന്നുള്ള വസ്തുത കൃതജ്ഞതയോടുകൂടി പ്രസ്താവിച്ചുകൊള്ളുന്നു. അവരിൽ അഗ്രഗണ്യൻ സൽകവിവൎയ്യനും സഹൃദയാഗ്രേസരനും ആയ (കവനകൌമുദീ പത്രാധിപർ) ശ്രീമാൻ പി. വി. കൃഷ്ണവാരിയർ അവർകളാകുന്നു. ഞാൻ അശ്രദ്ധനും അലസനും ആയിബ്ഭവിച്ചിട്ടുള്ളപ്പോളെല്ലാം, ഈ മാന്യസുഹൃത്തിൽനിന്ന് എനിയ്ക്കു നിരുപമമായ പ്രോത്സാഹശക്തി ലഭിച്ചിട്ടുണ്ടെന്നുള്ള വാസ്തവം മറക്ക

ത്തക്കതല്ല. ഈ സന്ദർഭത്തിൽ, ശ്രീമാൻ കൃഷ്ണവാരിയരവർകളോട് എനിക്കുള്ള കൃതജ്ഞത വാചാമഗോചരം എന്നു മാത്രമേ പറയുവാനുള്ളു.

ശ്രീരാമദേവന്റെ അനുഗ്രഹത്താൽ അചിരേണ രഘുവീരവിജയത്തിന്റെ രണ്ടാംഭാഗവും പ്രസിദ്ധപ്പെടുത്തുവാൻ സാധിക്കുമെന്നു വിശ്വസിക്കുന്നു.

ഈ കാവ്യത്തിന്റെ മുദ്രണം സശ്രദ്ധം ഭംഗിയായി നിർവ്വഹിച്ച 'കമലാലയ' പ്രവർത്തകന്മാരോട് എനിക്കുള്ള അകൈതവമായ കൃതജ്ഞതയും ഇവിടെ സാദരം പ്രകാശിപ്പിച്ചുകൊള്ളുന്നു.

൯൦ൻ ചിങ്ങം ൨൨,
പേരാമ്പ്ര,
വടക്കേമലയാളം.

എന്ന്,
ഗ്രന്ഥകർത്താവ്
വടക്കുംകൂർ രാജരാജവർമ്മരാജാ.



# വിഷയാനുക്രമണിക.



# രഘുവീരവിജയം.

## ഒന്നാം സർഗ്ഗം.

൧

ചാരുപ്രകാശമശ പൂണ്ടുമെട്ടുന്നു ചാട്ടം
ഘോരം നിശാചരപതംഗകുലം പൊരിച്ചും
കാരുണ്യതൈലചിതമായ് രഘുവീരനാമം
പേറും ജഗത്ഭവനദീപിക വെന്നിടുന്നു.

൨

മന്നായതിൽ പ്രഥിതമാം കവനാഗമത്തെ-
യൊന്നാമതായി വെളിവാക്കിയ യോഗിവര്യൻ
ഇന്നാദിദിവ്യകവി രാമകഥാപ്രസംഗ-
സന്നാഹിയാമിവനനുഗ്രഹമേകിടേണം.

൩

ആർക്കുള്ള വാക്കഖിലശാസ്ത്രവുമാദരിച്ചു-
പാർക്കുന്നു, ഭാരതകഥാമൃതസിന്ധുവാരാം,
ഓർക്കുമ്പൊഴാം വിശ്വഗുരുവാമുനിവര്യനെന്റെ-
നേർക്കുറ്റു നൽകൃപ പൊഴിക്കുകിൽ ഞാൻ കൃതാർത്ഥൻ.

൪

ഉന്നിദ്രമായ കവിമാലയിൽ മിന്നിടുന്ന-
പൊന്നിൻപതക്കമതിരറ്റ ഗുണത്തിനാലേ
മന്നിങ്കലാഢ്യത പെരുത്ത ഗുണാഢ്യനെന്നു-
മെന്നിൽ സുവാക്പരിമളത്തെ വളർത്തിടേണം.

൫

ഭാസൻ പ്രസന്നകവിതാംഗനതന്റെ മന്ദ-
ഹാസത്തൊടൊത്തു വിലസും ശുചിവാക്കുവായ്പോൻ
നൈസർഗ്ഗികോജ്ജ്വലിതരൂപകധന്യനേറ്റ-
മാസക്തമാക്കണമെനിക്കു കവിതാവിത്തം.

൬

ഭൂമേരനഘമണിദീപിക സൎവ്വവിദ്യാ-
വാമേശിതാവു പുളകോത്സവദോക്തിശാലി
ക്ഷേമേന്ദ്രനന്യനൊരു സത്യവതീസുതൻ വാക്-
ക്ഷേമേച്ഛുവാകിന നമുക്കു സദാവലംബം.

൭

അന്യൎക്കു ദുർല്ലഭതരം ഗിരിരാജകന്യാ-
സ്തന്യം ഭുജിച്ചു കവിമൌലിപദം ഭജിച്ചോൻ,
ദൈന്യം പെടാതെ നിഗമോക്തപഥം തെളിച്ചു-
ധന്യൻ സദാ ദ്രവിഡനാം ശിശുവാശ്രയം മേ.

൮

കാമാക്ഷിതൻ കരുണകൊണ്ടു കവിതചലക്ഷ്മീ-
പ്രേമാൎദ്രസൎഗ്ഗസുഖസന്മദജന്മഭൂവായ്
ഭൂമാഢ്യരാം കവികൾതൻശിഖയിൽ തിളങ്ങും-
പൂമാല മൂകനിഹ മൂകത മാററണം മേ.

൯

ലോകം വിശിഷ്ടസുഖരിക്തമെതിൻമിടുക്കാൽ
നാകത്തെയും തൃണസമം നിരസിക്കുമാറായ്
ആകല്പമാക്കവനഭൂവിനു സൃഷ്ടികൎത്താ-
വേകട്ടെ മേ ഗിരിജയം ഗുരു കാളിദാസൻ.

൧൦

ആരിബ്ഭവത്തിനു കൃതിപ്രകരേണ ഭൂതി-
ഭൂരിതചമേകി നവമാബ്ഭവഭൂതി വന്ദ്യൻ
പാരിൽബ്ഭവാൎദ്ദ്രധൃതഭൂതിയെ വെന്ന കീൎത്തി
പേറിജ്ജയിപ്പു ഹൃദി തല്പദമോൎത്തിടുന്നോൻ.

൧൧

അന്തഃപ്രകാശിതരസാവഹമായ്, സദൎത്ഥാൽ-
ച്ചന്തം തികഞ്ഞധികചിത്രിതവൎണ്ണമാൎന്നും,
കാന്തം വിളങ്ങുമൊരു ഭാരവിമേഘമെന്റെ
താന്തം മനസ്സിനു കുളൂൎമ്മ വളൎത്തിടേണം.

൧൨

ആശാന്തസങ്കതയശോനിധി മാഘനേററ-
മാ,ശാരദാപ്തിയിലുമററു രസം സശബ്ദം
ധീശാലി പെയ്തു ബുധലോകശിഖിയ്ക്കു ശോക-
മേശാതെ നിത്യനടനോത്സവമേകിടുന്നു.

൧൩

സാമർത്ഥ്യമുജ്ജ്വലരസം പദപുഷ്ടി ചിന്താ-
സാമഗ്ര്യമപ്രതിഭടപ്രതിഭാതിഭാവം
ഇത്തമട്ടനല്ഗുണപങ്ക്തി തെളിഞ്ഞു മിന്നും-
ശ്രീമങ്ഖകന്റെ കവിതയ്ക്കെതിരേതുമില്ല.

൧൪

വൈകല്യമററ നിഗമാന്തപഥം തെളിച്ചോ-
നാകമ്പിതാഹിതമതാചലജാലമൂലൻ,
പാകപ്രസാദരസസുന്ദരവാഗ്വിഭൂതി-
യ്ക്കേകം വിഹാരമഹി ശങ്കരയോഗി വെൽവൂ.

൧൫

ശീഷം കലുക്കമുരുവാഗ്ധരികൊണ്ടു രോമ-
ഹഷം തരും മഹിതനാഷപഥാനയായി
ഹഷൻ, സരസ്വതി രസാൽ തനിയേ ധൃതാത്മോൽ-
ക്കഷം പുണന്ന കവിരാട്ടു നമുക്കു ദൈവം.

൧൬

ബാണൻ സുബന്ധു കവിരാജനനന്തഭട്ട-
നാണത്തമുള്ള കവികൾക്കിവർ മുൻപരല്ലോ
ക്ഷീണം പെടാതെ കൃതിജാലവശേന വാണീ-
പ്രാണപ്രഭാവരിവരൂഴി മയക്കിടുന്നോർ.

൧൭

എൻനീണ്ട പാപബലമത്ഭുതമെത്ര കഷ്ടം!
ഞാൻ നീലകണ്ഠകവിദീക്ഷിതരേ മറന്നോൻ;
സന്നീരജാതമധുസോദരസൂക്തിയാൽ ഭൂ-
വെന്നീടുമാസ്സുകവി മറെറാരു കാളിദാസൻ.

൧൮

സാരാലനന്തഗുണശൎക്കുലന്ന തത്താ-
ക്ഷീരാബ്ധിയിൽ കവിതയാം രമയൊത്തു നിത്യം
പേരാളിടും വിബുധസേവിതനായ്ലസിപ്പോ-
നാരാജിതൻ കവി മുരാരി മുരാരിതന്നേ.

൧൯

നാരായണീയമുഖകാവ്യശതങ്ങൾ മാധ്വീ-
ധാരാവിലാസരുചിരങ്ങൾ രചിച്ച ഭക്തൻ,
നാരായണാഖ്യകവി ഭട്ടതിരിയ്ക്കു കൃപ്പാ-
താരാണൊരാൾ കരുതുകിൽ ഭുവനത്തിലുള്ളു.

൨൦

സാദം സദാപി മൃദുകോമളമായ വീണാ-
നാദത്തിനേകമുചിതധ്വനിഭങ്ഗി തിങ്ങി
മോദം ബുധക്കരുളിടും കവി രാമപാണി-
വാദന്റെ കാൽപ്പൊടികളാർ മുടിയിൽധരിക്കാ?

൨൧

എണ്ണം പെടാത്ത ഗുണപുഷ്ടിനിമിത്തമാക്കും
കണ്ണത്തിനും കരളിനും കുളിരേകിടുന്നോർ
കണ്ണശ്ശനും പുനവുമാഗ്ഗുരു തുഞ്ചനും മേൽ
പൂണ്ണപ്രമോദരസമേകണമേ കണം മേ.

൨൨

ഉള്ളിൽതരങ്ഗതതിപോൽവരുമാശയങ്ങൾ
തള്ളിത്തകൎത്തു ഫലിതങ്ങൾ നിറച്ചിണക്കി
തുള്ളിയ്ക്കുമാരെയുമതിൻപടി തുള്ളൽ തീൎത്തു-
കൊള്ളിച്ച കുഞ്ചനിഹ, കിഞ്ചനമേ സഹായം.

൨൩

പണ്ടുള്ള പണ്ഡിതർ നടന്ന വഴിയ്ക്കു പോകാൻ
വേണ്ടുന്ന കോപ്പുകളിലൊന്നുമിണങ്ങിടാതെ
തണ്ടുള്ളിലേററവുമിയന്ന വൃഥാഭിമാനം-
കൊണ്ടുള്ള ചാപലമിതാ കൃതി ഞാൻ ചമപ്പു.



൨൪

ആനയ്ക്കു തുല്യമെതിരായ് നിജ വക്ത്രമണ്ണാൻ
ദീനൻ പൊളിയ്ക്കുവതിനേററമൊരുങ്ങിടുമ്പോൾ
ഞാനദ്യ പൂകിടുമൊരിക്കവിസാഹസത്തെ-
ജ്ഞാനംപെടും ബുധജനങ്ങൾ പൊറുത്തിടട്ടെ!

൨൫

ഞാനെങ്ങു ശുഷ്കമതി ദിവ്യജനൈകഗമ്യ-
മാനന്ദഹേതു കവിതാപഥസൌഖ്യമെങ്ങോ
ശ്രീനന്ദനത്തിലിയലും പുതുപാരിജാത-
ത്തേനെങ്ങു ഹന്ത! ഹതകൂപഗമെങ്ങു ഭേകം?

൨൬

നോക്കുന്നദിക്കിലഖിലം ഖലർ, ദോഷമേററം
വായ്ക്കുന്നതെൻമൊഴി, മഹാവിബുധൈകസേവ്യം
പ്രോൽകൃഷ്ടകാവ്യപഥ,മത്ര്യണു ഞാനി,തൊക്കെ-
യോക്കുമ്പൊളെന്മതി കിടന്നു പിടച്ചിടുന്നു.

൨൭

ഹാലാഹലത്തിനമൃതത്വമിയററിടുന്നോർ,
ചേലാളിടുന്നൊരമൃതം വിഷമാക്കി വയ്പോർ,
ലീലാവശാൽ ഖലജനങ്ങളിലെന്തൊരിന്ദ്ര-
ജാലാതനിഷ്ഠവിഭവം ഭുവി നമ്മൾ കാൺമൂ.

൨൮

മുൻപുള്ളതൊക്കയുമബദ്ധമനർത്ഥമെന്നു-
താൻ പുത്തനായ്ച്ചിലതു കണ്ടുപിടിച്ചമട്ടിൽ
വീമ്പുംപറഞ്ഞഖിലമിട്ടടിയേമറിയ്ക്കാൻ
നോൻപുററു നോററു മരുവുന്നു സദാ ഖലന്മാർ.

൨൯

വല്ലാതുയന്നു പുതുമഭ്രമ,മർത്ഥമൊട്ടു-
മില്ലാത്തവൈരനില പൂർവ്വമതത്തൊടെല്ലാം,
പല്ലായ് പുരാതനരെയോപ്പൊരു വൃത്തി,യെന്നി-
തെല്ലാം പെരുംഖലരിൽ നാം നിയമേന കാൺമൂ.

൩൦

മന്നിൽ ഖലക്കടയ വാഗ്ഗരവൈഭവത്തിൻ-
മുന്നിൽ ഭുജങ്ഗവിഷശക്തിയതെത്ര തുച്ഛം!
ഉന്നിദ്രമന്ത്രവിവിധൌഷധസമ്പ്രയോഗാൽ
കുന്നിക്കുമുക്തിഗരളം ശമിയാത്തതല്ലോ.

൩൧

ഉൾത്തിക്കുകൊണ്ടു നവകാവ്യശരീരമാകെ-
ക്കത്തിപ്പിളൎന്നു പല പുണ്ണുകൾ ചേൎത്തതെല്ലാം
ഹൃത്തിൽ പെരുത്ത രുചിയോടലമാസ്വദിച്ചു
തത്തിക്കളിപ്പതിനു സക്തർ സദാ ഖലന്മാർ.

൩൨

താനങ്ങു കണ്ണുകളടച്ചു ഗുണവ്രജത്തിൽ
മൌനത്തൊടേ, ചെറിയദോഷമുയൎന്നുകാണ്മാൻ
ജ്ഞാനം സുദിവ്യതരമാൎന്ന,ഥ യോഗവും പൂ-
ണ്ടാനന്ദമാളുമിവരെന്തൊരു യോഗിമാരോ.

൩൩

ഉച്ചാവചാഘലകരരാം ഖലരിൽ കരൾഭീ-
വാച്ചാത്തകാന്തി കവിതാപഥമാർ ത്യജിപ്പോൻ?
തച്ചാൎത്തി ചേൎപ്പൊരു പിശാചിനെയോൎത്തു ഭീത്യാ
നൽച്ചാരു ചന്ദ്രികയെയാർ നിശി സന്ത്യജിക്കും.

൩൪

ധൂൎത്തുള്ള ദുഷ്ടരുലകിൽ കുറവെണ്ണുവനാൽ
സത്തുക്കൾതന്മഹിമയാർ വകവെച്ചിടുന്നു?
ഉത്തുങ്ഗവൃക്ഷനിരതൻനിഴൽ പൂജചെയ്വാൻ
കത്തും കടുത്തവെയിലാക്കുപകാരമല്ല.

൩൫

തൻപൂൎവർ പോയ വഴിയിൽ ബഹുഭക്തി,യന്യർ-
തൻപുച്ഛവിദ്യകളിലുള്ളിളകാച്ചതെല്ലും,
സമ്പൂതമാസ്തികത, താഴ്മ, നയം പെരുത്തോ-
ക്കാമ്പൂക്കിതൊക്കയുമുയൎന്നിടുവോർ ബുധന്മാർ.

൩൬

അത്യല്പമായ ഗുണവും ബഹുവായ്ഗ്രഹിപ്പോ-
ര,ത്യക്തഹൃദ്ഭയർ, പരോന്നതിയിൽ പ്രിയന്മാർ,
അത്യന്തമുജ്ജ്വലതരാശയ,രെന്നുമാത്മ-
കൃത്യജ്ഞർ, സത്തരുലകിന്റെ തപഃഫലങ്ങൾ.

൩൭

സാരസ്വതത്തിനുടെ സാരമറിഞ്ഞു സൌഖ്യ-
പാരം ഗമിപ്പതിനു തക്ക വിശിഷ്ടപുണ്യം
പേറുന്ന സത്തർ നരകോടിയിലൊന്നരണ്ടു-
പേര,ത്രമാത്രമതു ദുർല്ലഭമാം ജഗത്തിൽ.

൩൮

ഭാരങ്ങൾ പാരിനിതരങ്ങൾ, ഹിതത്തൊടന്ത-
സ്സാരം പെറും മഹിതവിദ്യയതൊന്നുമാത്രം
സാരസ്വതം; രസവശാലതു സേവചെയ്വോ-
നാരമ്മഹാസുകൃതിതാൻ കൃതകൃത്യനെന്നും.

൩൯

ധർമ്മങ്ങളിൽ സുദൃഢമാം രതിചേർത്തു, തത്ത്വ-
മർമ്മങ്ങൾ കാട്ടി,യിഹ ശാശ്വതസൌഖ്യമേകി,
നൈർമ്മല്യമോടു പലമാതിരി നന്മ മേന്മേൽ
നമ്മൾക്കു ചേർപ്പതിനു സാഹിതിതാൻ സമർത്ഥം.

൪൦

സൽസാഹിതീകല കളഞ്ഞു സുഖം ലഭിപ്പാൻ
നിസ്സാരമന്യപഥമേതൊരുവൻ ഭജിപ്പൂ
അസ്സാധു,നന്ദിനിയെ വിട്ടിഹ പാൽ കറപ്പാൻ
ദിസ്സായ പേക്കഴുതയെദ്ദൃഢമാശ്രയിപ്പോൻ.

൪൧

നില്ക്കുന്ന വൃക്ഷനിര ഭസ്ത്രകലം ശ്വസിപ്പൂ
പോക്കുന്നു കാളകൾ പശുക്കൾ ഭുജങ്ഗമങ്ങൾ;
നൽക്കല്യകാവ്യസുമഗന്ധമറിഞ്ഞിടാത്ത-
മൂക്കുള്ള ക്രൂരരുമിവയ്ക്കു സഗോത്രർ തന്നേ.

൪൨

ധ്വാന്തത്തിലുന്നതശിഖം മണിദീപ,മാൎത്തി-
ക്ലാന്തം മനസ്സിന്നരുചിൽസുഖഹൎഷവൎഷം,
സ്വാന്തപ്രിയം തരുവതിന്നു വിലാസിനീമു-
ത്തെന്തല്ല കാവ്യകല നമ്മുടെ ജീവിതത്തിൽ.

൪൩

സൽക്കാവ്യനന്ദനവനം കലരാതിരിയ്ക്കിൽ
മുക്കാലുമല്ല മുഴുവൻ മരുതന്നെ ലോകം;
വാക്കായ ദേവിയുടെ യൌവനസൂനഗന്ധ-
ഭാക്കാം വിലാസമധു വിജ്ഞരതിൽ സ്വദിപ്പോർ.

൪൪

വാക്കേററവും രുചിരമാകണ,മൎത്ഥഭങ്ഗി-
യ്ക്കേറണം ധ്വനി മനോഹരമായിടേണം,
അക്കേടുപാടരുതു, ശാസ്ത്രമതത്തൊടെല്ലാ-
മൊക്കേണമെത്ര വിഷമം സുകവിത്വമാൎഗ്ഗം.

൪൫

രീതിയ്ക്കു മെച്ചമരുളും ചിലര,ൎത്ഥസത്തിൽ
പ്രീതിപ്പെടും ചില,രലങ്കൃതി നോക്കുമന്യർ,
കാതിൽ കുളുൎമ്മയരുളും മൃദുരമ്യശബ്ദ-
രീതിയ്ക്കു മേന്മ പറയും ചിലർ പണ്ഡിതന്മാർ.

൪൬

വേണ്ടുന്നതാണു യമകാദി, വിചിത്രമാൎഗ്ഗം-
കൊണ്ടും ഗുണങ്ങൾ കവിതയ്ക്കു ഭവിയ്ക്കുമേററം;
പണ്ടുള്ള സൽകവികൾ ചിത്രകലയ്ക്കു മെച്ചം
കണ്ടുൾപ്രിയാലതു വരിച്ചതു യുക്തമല്ലോ.

൪൭

സാരാൎത്ഥപുഷ്ടി മതി ശബ്ദമഗണ്യമെന്നു-
ള്ളോരാമതം രസികരാരുമുരയ്ക്കയില്ല;
ധാരാളമായ് സുഭഗരായ തനൂജരാളു-
മാരാമയല്ലഭികഹൃദ്യ സുഗാത്രിതന്നെ.

൪൮

തെല്ലം രസത്തിന വിഘാതമണച്ചിടാത്ത-
നല്ലത്ഥവും രുചിരശബ്ദവുമൊന്നപോലെ
ഇല്ലെങ്കിലാക്കവിത നോക്കി രസിച്ചിടുന്നോർ
പുല്ലും ഭുജിച്ചു ജഠരത്തെ നിറയ്ക്കുമല്ലോ.

൪൯

കേൾക്കുമ്പൊളേ രസികലോകശിരസ്സിളക്കം-
വാക്കും, വപുഃപുളകമേകിടുമത്ഥവായ്പും,
ഒക്കുന്ന നൽകവിതയിൽ പരമാത്മശക്തി
നില്ക്കുന്നിതൊന്ന കുറകിൽ ക്ഷതി പാതി പാറും.

൫൦

ഭ്രുതിയ്ക്കു പുഷ്ടിയരുളുന്ന സുവർണ്ണഭാസ്സിൽ
പ്രീതിപ്പെടാതെ നിജരീതിയെ മാത്രമോക്കിൽ
സ്ഫീതം ഭജിപ്പവർ ദരിദ്രർ; ഹതാത്ഥരത്ത-
ജ്യോതിഷ്കരാകുമവരോ കവിരാജരാജർ.

൫൧

സ്വാദഞ്ചിതം പെരുകിയുന്നതധർമ്മയുക്ത-
മാദർശശുദ്ധി, കവിതയ്ക്കു മഹത്ത്വമൂലം;
മോദപ്രദം ഗുണമിണങ്ങിന തന്വിയാളിൽ
ശ്രീദം സതീത്വരുചിരവ്രതനിഷ്ഠപോലേ.

൫൨

ഏറെപ്പഠിച്ചുഥ പുരാതനകാവ്യതത്ത്വ-
സാരം ഗ്രഹിച്ചു ബഹുലോകമതങ്ങൾ നോക്കി
സാരസ്യമുള്ള ധിഷണാബലമേറുവോൎക്ക്
പാരം മഹാകവനമാൎഗ്ഗമധീനമെന്നും.

൫൩

ആവിഷ്ടശാസ്ത്രധനതുഷ്ടവിബോധമില്ലാ-
താർ വിഡ്ഢി കാവ്യകലയിൽ സുതരാം ശ്രമിപ്പോൻ,
തീവട്ടിയെന്നിയെ മഹാനഗരാന്തമാൎഗ്ഗ-
ഭ്രുവിൽ കടന്ന നിശി നൂനമവൻ ഭ്രമിക്കും.

൪൭

തുച്ഛം ജഡപ്രകൃതിവണ്ണന,മാത്മതത്ത്വം
മെച്ചം, ജഡത്തെ ഹൃദി ചേതനവിട്ടു ദൂരെ
ഉച്ചത്തിലോപ്പവർ, കഴമ്പകലെക്കളഞ്ഞു
കച്ചുള്ള തൊണ്ടിനധികം വില വച്ചിടുന്നോർ.

൪൮

വ്യുല്പത്തിയെന്നു പറയുന്നൊരിരുമ്പുചട്ട
മേല്പറെറയിട്ടു ധിഷണായുധവും വഹിക്കിൽ
നാല്പപ്രഭാവകവിതാസമരാങ്കണത്തി-
ലുല്പന്നമാമവനഭഭ്രജയാനുഷങ്ഗം.

൪൯

ചിത്രം രസപ്രദമലങ്കൃതി ഭാവനൈക-
പാത്രം വിശേഷതരകല്പനയെന്നിതെല്ലാം
എത്രയ്ക്കുമാത്രമുളവാം കൃതിയിൽ സചേത-
സ്സത്രയ്ക്കു കൌതുകമതിൽ ദൃഢമാവഹിക്കും.

൫൦

സാരസ്യമുള്ള സദലങ്കൃതിയിൽ കുറച്ചു-
വൈരള്യമേൽക്കിലനലങ്കൃതിയായ കാവ്യം,
സാരജ്ഞരിൽ കുളർമ സദ്രസമോടു ചേർത്തു
ധീരഞ്ജനം തുടരുകില്ലതപദ്യമേററം.

൫൧

തത്തദ്രസോചിതമലങ്കൃതി ചേൎന്നു ചാരു-
വൃത്തം കലൎന്നു രസജീവിതരമ്യമായി
നൃത്യൽധ്വനിപ്രസരയാകിയ കാവ്യലക്ഷ്മി
ചിത്തത്തിലേതവനു ചിത്സുഖമേകയില്ല.

൫൨

സ്ഥാനത്തിലല്ലലമലങ്കൃതിയെന്നുവന്നാൽ
ന്യൂനം കൃതിയ്ക്കധികദൂഷണമുത്ഭവിയ്ക്കും;
പീനസ്തനത്തിലണികുണ്ഡലവും ചെവിക്കു-
മ്ലാനം ലസദ്വലയവും വനിതയ്ക്കുപോലേ.

൬൦

നൽക്കാമ്പു ചേൎന്നു സുഭഗം പ്രതിഭാവിലാസ-
മേൽക്കാത്ത മൎത്ത്യനരികത്തു വരുന്നു കാണ്കിൽ
സൽക്കാവ്യകാമിനി കവാടമടച്ചു തെല്ലും
നോക്കാതെ ഷണ്ഡനവനെന്നു വെടിഞ്ഞിടുന്നു.

൬൧

ഉൽകൃഷ്ടകാവ്യനികരത്തെ വെടിഞ്ഞു ശുഷ്ക-
തൎക്കത്തിനായ് പ്രചുരവിദ്യ പഠിച്ചിടുന്നോൻ,
തക്കത്തിലുജ്ജ്വലമണീനികരത്തെ വിട്ടു
കക്കയ്ക്കുവേണ്ടിയലയാഴിയിൽ മുങ്ങുമല്ലോ.

൬൨

പാകാൎത്ഥരീതി രസകല്പനയിങ്കലേറ-
മേകാഗ്രവൃത്തി ഹൃദി സാത്ത്വികതത്ത്വബോധം
ധീകാളിടും പരപദപ്രിയമാദിയോൎത്താൽ
ശ്രീകാവ്യകൃത്തുമൊരുയോഗിയുമൊപ്പമത്രേ.

൬൩

ചേതസ്സിലെന്നുമുരുവിസ്തൃതിയോടു ചാരു-
പൂതസ്വഭാവമരുളിത്തെളിവേററമേകി,
ആതങ്കഗന്ധമറിയാത്തൊരവസ്ഥ, കാവ്യ-
വ്രാതം കൊടുക്കുമനതിശ്രമമേതൊരാൾക്കും.

൬൪

സത്യം മറയ്ക്കു,മധികം കളവോതു,മെന്ന-
ല്ലത്യന്തവക്രതരകല്പനയാവഹിക്കും,
സ്തുത്യൎഹമെങ്കിലുമഹോ കവിലോകസൃഷ്ടി-
രീത്യുച്ചതയ്ക്കു കുറവില്ലതു ലോകഭിന്നം.

൬൫

സൽകാവ്യകൃത്തിനുടെ തൂലികതന്റെ തേജ-
സ്സേൽക്കാൻ തുനിഞ്ഞിടുകിലോ മരുഭൂമി നാകം,
പാഴ്ക്കാടു നന്ദനവനം, ഭുവി ഭീരു ധീര-
നാക്കാവിശിഷ്ടസ്തുതിയന്യനു കിട്ടിടുന്നു.

൱൬

വൈരൂപ്യമേററവുമിയന്നൊരു ശൂൎപ്പണാരി
ചാരുല്ലസൽസുഭഗസുന്ദരഗാത്രിയാകും,
മേരുഗ്രധാടിവശമാം പരമാണു, കാവ്യ-
ഭൂരൂഢവൈഭവവിശേഷമനന്യസിദ്ധം.

൱൭

പാഴ്ക്കല്ലുഭിത്തികൾ സുവൎണ്ണമയങ്ങളെങ്ങു,
പോക്കററ തെണ്ടികൾ കുബേരതു,ദാരർ പൂണ്ടർ
ഓക്കമ്പൊളെങ്ങു നിശയില്ല മണീമഹസ്സാ-
ലാ,ക്കമ്രകാവ്യഭുവനസ്ഥിതിയെത്ര ചിത്രം!

൱൮

ആകമ്രമൎത്ത്യമഹിമാസ്പദമായ കാവ്യ-
ലോകത്തിനുള്ള നിലയേതുമറിഞ്ഞിടാതെ,
ആകുന്നതെന്നു കവിതയ്ക്കിവനുദ്യമിപ്പൂ
മൂകൻ മഹാസദസി വാദകലയ്ക്കുപോലെ.

൱൯

കുദ്രവ്യവാഞ്ഛ ഹൃദി മൂത്തു യഥാൎത്ഥമായ-
ഭദ്രസ്വഭാവമറിയാതെ ജളാശയൻ ഞാൻ
ക്ഷുദ്രപ്രഭുക്കളെ വൃഥാ സ്തുതിചെയ്തു കഷ്ടം!
സദ്രമ്യവാണിയിലലം മലിനത്വമേകി.

൨൦

ആ വാണിതൻെറ തനു ഞാനിഹ വന്ദ്യരാമ-
ദേവാൎയ്യവൃത്തസുധയാൽ കഴകി പ്രകാമം
ദൈവാദ്ധിശുദ്ധതരമാക്കുവതിന്നു ഭക്തി-
ശ്രീവായ്പൊടേ വിശദമദ്യ സമുദ്യമിപ്പൂ.

൨൧

ശ്രീരാമവൃത്തമിഹ പൂൎവ്വഗുരുക്കൾ പോയ-
പേരാളുമാവഴിയെ വന്ദനചെയ്തു ഭക്ത്യാ
നേരായ്ക്കഥിയ്ക്കുമിവനോൎക്കുകിലെന്തു ഭീതി-
ഭാരാതിസംഭ്രമരുജയ്ക്കവകാശമുള്ളൂ.

൧൨

പൌരീ പുരീ ഗിരി ദരീ ഝരി മാരി ഭൂരി-
ഭൂരീതി വാരിയിവ വണ്ണനചെയ്തഘം മേ
സ്ഫാരീഭവിച്ചതിനി ഞാൻ ഭഗവൽപ്രശംസാ-
പാരീണതാപരിചയാൽ ചെറുതാക്കിടുന്നേൻ.

൧൩

രാമന്റെ ചാരുചരിതം കവിവയ്യർ പൂവ്വർ
സാമത്ഥ്യമോടു വിവിധം വിരചിയ്ക്കിലും താൻ
ആ മഞ്ജുവൃത്തമഹിതാംബുധിയിൽ കടന്നൊ-
ന്നാമജ്ജനത്തിനു കൊതിപ്പു മദീയചിത്തം.

൧൪

ഏതീശചരണ്ടയ പേരറിയാതെതന്നെ-
യോതീടിലും സപദി ദുർവിധർ ലോകർക്കുടി
ഹാ! തീവ്രപാപനിരയററു വിശിഷ്ടപുണ്യ-
ഭൂതീദ്ധവൈഭവവശംഗതരായ്ഭവിപ്പു.

൧൫

ആ രാമനെക്കരളതിൽ കരുതുമ്പൊളെന്തു-
പോരായ്മയേല്ക്കുകിലുമിന്നതിധീരനീ ഞാൻ;
ഘോരാഘസംഹതി തുലഞ്ഞുതുലം വിശുദ്ധി-
ചേരാനിതിൽപ്പരമൊരൌഷധമന്യമുണ്ടോ.

൧൬

സവ്വസ്വമഭ്യുദയമെന്നിവ മുൻപപേത-
ഗവ്വം രചിച്ചു ലഹരീത്രയയുക്തമായ് ഞാൻ
ചാവച്ചമഞ്ജരിയൊടേ കലിതാത്മഭക്തി-
പൂവ്വം തവാംബ! പദി കൈരളി! കാഴ്ചവച്ചേൻ.

൧൭

ഞാനിന്നു വീരവിജയം രഘുശബ്ദപൂവ്വം
മാനിച്ചു തീത്തു തവ കാൽക്കലണച്ചിടുന്നേൻ;
നീ നിർഭരം കൃപയൊടൊത്തിതിനെ ഗ്രഹിച്ചു
മേനിയ്ക്കു ചാത്തിടണമാത്മജവത്സലതയാൽ.

൫൭

മാററററ കാവ്യകനകാനഘഭൂഷണൌഘം
മററുള്ള നിൻതനുജർ നിൻപദി കാഴ്ചവയ്ക്കേ
കുററംപെടും വികൃതപിച്ചളമാല ശുദ്ധി-
പററുന്ന നിൻകഴലിൽ വയ്പു വിലജ്ജനായ്ഞാൻ.

൫൮

ഹന്നിന്ദയോടപഹസിയ്ക്കുകിലും ഖലന്മാ,-
രുന്നിദ്രമൂത്തിനൊടു സത്തർ പുകഴ്ത്തിയാലും
എന്നിഷ്ടദേവരഘുപുങ്ഗവകീർത്തനത്തിൽ
വന്നിഷ്ടയുള്ളതണുവും കുറയാത്തതാം മേ.

൫൯

വശ്യാത്മേന്ദ്രിയയോഗിചാതകകുലാ-
ഹ്ലാദപ്രദൻ രാഘവൻ,
പ്രശ്യാമാംബുദകാന്തിജാലവിജയ-
ശ്രീമദ്വപുശ്ശോഭിതൻ,
ഭൃശ്യാമാതടിദുല്ലസത്തനുമഹാ-
സ്സമ്പന്നനെൻഹൃത്തതിൽ
ദൃശ്യാഭോഗമിയന്നുമുന്മയമയൂ-
രോല്ലാസമേകീടണം.

ശ്രീമദ്വ്യാഘ്രപുരസ്ഥമാകിന വടക്കും-
കൂർകുലത്തിൽ ധൃത-
ക്ഷേമം വാച്ചു ജനിച്ച ഭൂപനൊരുവൻ
തദ്രാജരാജാഹ്വയൻ
രാമൻതൻകഥയായ വീരവിജയം-
കാവ്യത്തിനെക്കൈരളീ-
പ്രേമത്തോടു രചിപ്പതിൽ പ്രഥമമാം-
സർഗ്ഗം സമാപ്തം ശുഭം.

ഒന്നാംസർഗ്ഗം സമാപ്തം.



# രണ്ടാം സൎഗ്ഗം.

൧

സനാതനം ബ്രഹ്മമിതെന്നു മേന്മേ-
ലനാദിയാം വാക്കിവനെസ്തുതിപ്പൂ,
ദിനാധിപൻ സൎവ്വജഗൽപ്രദീപം
ഘനാഭനാമാബ്‌ ഭഗവാൻ ജയിപ്പൂ.

൨

മുരാരിതന്നഞ്ചലനേത്രമെന്നു
പുരാതനന്മാർ പറയുന്നൊരൎക്കൻ
ചരാചരങ്ങൾക്കകമേ തിളങ്ങും-
പരാത്മചൈതന്യകശക്തിയല്ലോ.

൩

തെക്കും വടക്കും തിരിയാതെയാന്ധ്യം,-
മുക്കുന്ന ലോകത്തെ യദംശുജാലം
മേൽക്കുറവുതൻകാന്തി വിശിഷ്ടമാക്കി-
വയ്ക്കുന്നു, തദ്ദേവനെയാർ നമിക്കാ?

൪

അനന്തശയ്യാതലമാശ്രയിച്ചി-
ട്ടനർഘനാമീ ഹരി വിസ്‌ഫുരിക്കെ
മനസ്സിലാഹ്ലാദഭരാൽ ഖഗൌഘ-
മനൎഗ്ഗളം തൽസ്തവമാചരിപ്പൂ.

൫

തമസ്സമുദ്രത്തിൽ നിമഗ്നമായ-
ഭൂമണ്ഡലം പൊക്കിയെടുപ്പതിങ്കൽ
സമഗ്രമായാദിവരാഹലീലാ-
ക്രമം വഹിക്കുന്നു ദിനാധിനാഥൻ.

൬

നാനാപ്രകാരം രമണീയമായ-
വാനാകെ യത്സന്നിധിയില്ലയെങ്കിൽ
പീനാന്ധ്യരക്ഷോവദനാന്തരാള-
ലീനാന്തമായേകതയോടു കാണ്മൂ.

൭

തമസ്സിനാലേ കലിയിൽ കണക്കി-
ല്ലാമർത്ത്യകം ബോധവിഹീനമാകെ
സമസ്തവന്ദ്യൻ ഹരി ലോകധർമ്മം
സമുദ്ധരിക്കുന്നു നിജാവതാരാൽ.

൮

സൈ്വരം വിഭാതോദയവേലയിങ്കൽ
പൌരന്ദരീദേവി നിജാലയത്തിൽ
സ്ഫാരപ്രഭം വച്ചൊരു ദീപമാമീ-
സ്സൌരസ്ഫുരന്മണ്ഡലമോക്കിൽ നൂനം.

൯

ചിരം പ്രതാപം പെരുകും പതങ്ഗേ-
ശ്വരൻ ജയിക്കുന്നതു കണ്ടിടുമ്പോൾ
ചരത്തുജങ്ങവ്രജമോടിയെങ്ങും
കുറഞ്ഞു മായുന്നു മഹീതലത്തിൽ.

൧൦

നിദ്രാസമുദ്രത്തിൽ നിമഗ്നമായി
മുദ്രാവിഹീനാത്തിപെട്ടംജനത്തിൽ
ഭദ്രാത്മബോധം ഗുരുവെന്നപോലെ
ചിദ്രാജിതൻ ശ്രീരവി ചേത്തിടുന്നു.

൧൧

നേരം ക്ഷണംകൊണ്ടുലകം വിഴുങ്ങു-
വോരമ്മഹാകാലരെ ലക്ഷലക്ഷം
സ്വാരബ്ധലീലാശകലേന തീക്കാ-
നാരന്യനോത്താലൊരു ശക്തനല്ലു?

൧൨

ദിനത്തിനീശൻ ഭഗവാനുദിച്ചാ-
സ്വനവ്യഭാസ്സാലുലകം തെളിയ്ക്കെ
സ്വനപ്രഭാവച്ഛവിജരമ്യമായ്‌വ-
ന്നനന്തപോലാകുമനന്തമെങ്ങും.

൧൩

നിർവ്വാണലക്ഷ്മീകനകാബ്ജഹംസം
പൂർവ്വാചലശ്രേഷ്ഠശിരഃകിരീടം
സർവ്വാഗമാവേദ്യരഹസ്യതത്ത്വം
ഗീർവ്വാണവന്ദ്യൻ വിജയിപ്പു ദേവൻ.

൧൪

ശ്രീരമ്യമാമിക്കനകപ്രദീപ-
മാരഞ്ജിതം വാനിലെരിഞ്ഞുകാൺകെ
ഘോരം തമസ്സാം ശലഭാളിതൻസം-
ഹാരം ഭവിക്കുന്നു തദന്തികത്തിൽ.

൧൫

പ്രശാന്തരാം യോഗികൾതന്റെ ദൈവം,
കൃശാംഗിമാർതൻവിരഹോപദേശി,
നിശാപിശാചീകുലമന്ത്രവാദി,
വിശാലപാഥോജകുടുംബബന്ധു,

൧൬

ആകാശകാന്താരമൃഗാധിനാഥൻ,
നാകാപഗോല്ലാസിനവാരവിന്ദം,
പാകാഹിതാശാഗളഭൂഷ, ചക്ര-
വാകാംഗനാപൂർവ്വതപഃഫലൌഘം,

൧൭

മഹസ്സിനെല്ലാമവിനാശകോശം,
ഗ്രഹവ്രജത്തിന്നു കുലാധിനാഥൻ,
അഹസ്സഹസ്രൌഘവിധാനശില്പി,-
യഹസ്കരൻ ദൈവതമീശ്വരക്കും.

൧൮

ആ വന്ദ്യനാകും ഭഗവാൻ ദിനേശ-
ദേവന്റെ നല്ലാവനമാം കുലത്തിൽ
ഭൂവല്ലഭക്ഷത്തമനായ് പ്രതാപ-
ഭൂവട്ടിലീപാഭിധനന്നുഭവിച്ചാൻ.

൧൯

ഗോരക്ഷണം ചെയ്തിരുമട്ടിലും താൻ
സാരം പ്രജാക്ഷേമശുഭം ലഭിച്ചോൻ
ഭൂരഞ്ജനൈകവ്രതനാമവന്റെ
പേരന്നു വാനത്തുമുയർന്നുനിന്നു.

൨൦

ധരാലവാലാന്തരശോഭിയാം തൽ-
പരാക്രമത്തൈത്തയ്ക്കുദകേന സേകം
വരാങ്ഗനാഭാശനിപീഡയാളു-
മരാതിനാരീനയനങ്ങൾ ചെയ്തു.

൨൧

ഏകോനമാകുന്ന ശതം മഖം നി-
ശ്ശോകോദ്ഗമം ചെയ്തഥ വാസവന്നും
ഭീകോലുമുള്ളാകുമവന്റെ ചഞ്ചൽ-
ഭ്രൂകോണലീലയ്ക്കധീനമേതോ.

൨൨

ഭൂരിപ്രജാക്ഷാമമഹീരുഹത്തിൻ-
വേരിന്നു വാൾ വയ്ക്കുമവന്റെ ദാനം
ദാരിദ്ര്യശോകാഹതമാം ജനത്തെ-
പ്പാരിൽ കുബേരന്റെ നിലയ്ക്കിണക്കി.

൨൩

യൽക്കാളഭോഗീന്ദ്രകരാളമായ് വ-
ന്നുൽക്കാളിടും വാളുറവിട്ടുകാൺകേ
നില്ക്കാതെയന്ന്യനരേന്ദ്രർ പോലും
ദിക്കാകവേ സംഭ്രമമോടുഴന്നാർ.

൨൪

പ്രാഗത്ഭ്യമുൾക്കൊണ്ടുലകം ഭരിച്ചു്,
യാഗത്തിനാൽദ്ദേവഹിതം വളർത്തി,
ത്യാഗവ്രതൻ ഭൂപതി കീർത്തിസൂന-
സൌഗന്ധ്യസമ്പത്തു പരത്തി പാരിൽ.

൨൫

അവന്റെ ഭൂപാലനചാരുവൃത്തി-
യെവൎക്കുമാനന്ദിനിയാകമൂലം
നവം നവം കാമമിയന്നു ലോകർ
ജവം പ്രമോദാബ്ധിയിൽ മഗ്നരായാർ.

൨൬

പുത്രൻ തദീയൻ നിജഗോത്രലക്ഷ്മീ-
ഗാത്രത്തെ മിന്നിച്ചു മണിപ്പ്രതീക്കം
ചിത്രം പിറന്നാനലഘുപ്രതാപ-
പാത്രം രഘുശ്രേഷ്ഠതരാഭിധാനൻ.

൨൭

നാലാമതാമാശ്രമമാൎദ്ദിലീപ-
നാലാദരാൽ ഭൂഷിതമായ്‌ബ്ഭവിക്കേ
ഭൂലോകമൊട്ടും കാക്കുവതിന്നു ഹൃദ്യ-
ശീലാഢ്യനാകും രഘുവുദ്യമിച്ചാൻ.

൨൮

ആണത്തമെന്നുള്ളതിതിൻവിധത്തി-
ലാണെന്നു കാണിക്കുമവന്റെ വീര്യം
ബാണവ്രണാൽച്ചിഹ്നിതമാമുരസ്സിൻ-
ക്ഷീണത്തിനാൽ ചൊല്ലി മഹേന്ദ്രനന്നാൾ.

൨൯

വൃത്രാരിവക്ഷഃസ്ഥലഭിത്തിയിൽ തൽ-
ഗോത്രാധിപൻ തൻശരതൂലികാഗ്രാൽ
ചിത്രാനുഭാവോജ്ജ്വലവൃത്തചിത്രം
തത്രാദ്യമായ് ത്താനെഴുതിപ്പറിച്ചാൻ.

൩൦

വംശപ്രതിഷ്ഠാപകനായ,രാതി-
വാശൽക്കടാരണ്യഹുതാശനായി
സ്വാംശം കരം ലോകരൊടേററു ധൎമ്മ-
ഭ്രംശം വരാതാസ്ഥയന്നൂഴി കാത്താൻ.

൩൧

കേളിയ്ക്കു പോരാളുമവന്റെ ഞാണിൻ-
മൂളിച്ചയിൽത്തന്നെ നടുങ്ങിടുന്നോർ
വാളിപ്പിടിച്ചദ്രിഗുഹോദരത്തിൽ
മേളിച്ചു തദ്വൈരികൾ പോക്കി കാലം.

൩൨

ബലീയസാമഗ്രഗനായ് ജയിക്കും-
ദിലീപസന്താനമവൻ നയത്താൽ
കലീനരാം പൂർവ്വരെയും കവിഞ്ഞാ-
സ്വലീനതേജസ്സിൽ വിളക്കി വിശ്വം.

൩൩

നെഞ്ചൂക്കുകൂട്ടും രിപുവിൻബലത്തെ-
സ്സഞ്ചൂർണ്ണനംചെയ്തുയരും പ്രതാപാൽ
വഞ്ചൂടു കാളിച്ചരിഭൂപർതന്റെ-
പൊഞ്ചൂഡയിൽച്ചേർത്തിതവൻ സ്വപാദം.

൩൪

ഭ്രാജൽ ഭുജപ്രൌഢബലോത്ഥമാകു-
മോജസ്സിനാലഗ്ഗുണൊടൊത്ത ഭൂപൻ
ബീജംകണക്കങ്കുരമെന്ന തത്ത്വം
നൈജം പ്രതാപസ്ഥിതികൊണ്ടു കാട്ടി.

൩൫

വൈരീശ്വരന്മാർ നൃപനുള്ള ജൈത്ര-
ഭേരീരവാൽ കമ്പിതചിത്തരായി
ദൂരീകൃതശ്രീയൊടു കാടുകേറി-
ബ്ഭൂരീഡശോകത്തൊടു പോക്കി കാലം.

൩൬

ഏകാതപത്രത്തിനുതാഴെയാബ്ഭൂ-
പാകാഹിതൻ ലോകമടക്കിവാഴ്കെ
ഭീകാളുമന്യക്ഷിതിപാനുഭാവ-
ശോകാതപം മാഞ്ഞു മറഞ്ഞിതെങ്ങും.

൩൯

പ്രമത്തമാമിന്ദ്രിയവർഗ്ഗമാകെ-
ശ്ശമത്തിനാൽ വൻവശിയെന്നപോലെ
സമർത്ഥനാകും നൃവരൻ നയത്താൽ
ക്രമത്തൊടേ കീഴിലടക്കി ലോകം.

൩൯

സനാഥമായ് സാധുജനം സമസ്തം,
സനാതനം സാശ്രയമായി ധർമ്മം,
വിനാശമൂലംക്കൊണ്ടു കൃതാർത്ഥർ, ഭൂപ-
നനാമയം നാടു ഭരിച്ചകാലം.

൩൮

പൊൽക്കങ്കണപ്രൌഢിയെ വിട്ടു നീണ്ട-
കൈയ്ക്കന്നു ദാനത്തിനെയാനൃപാലൻ
അക്കപ്രതാപോജ്ജ്വലസാരനേററം
പ്രോൽകൃഷ്ടമാം ഭൂഷണമായ് വരിച്ചാൻ.

൪൦

ഭോഗത്തിനായല്ല ധനാർജ്ജനം ത-
ത്ത്യാഗത്തിനാണെന്ന വിശിഷ്ടതത്ത്വം
പ്രാഗത്ഭ്യമോടൂഴി ജയിച്ചനേക-
യാഗങ്ങളാലേ തെളിയിച്ചു ഭൂപൻ.

൪൧

ഭൂവിദ്ധവീര്യേണ ജയിച്ചു ഭൂതി
താവിക്കബേരദ്യുതി പൂണ്ട മന്നൻ
ശ്രീവിശ്വജിത്തായ മഖം നടത്തീ-
ട്ടാവിത്തദാനവ്രതമാചരിച്ചാൻ.

൪൨

ഭൂമണ്ഡലം വെന്നു ലഭിച്ച വിത്ത-
സ്തോമം വ്യയംചെയ്തു മഖത്തിലെല്ലാം
ക്ഷാമത്തിനാൽ മൃന്മയപാത്രശേഷ-
ധാമൻ സ്വദാനോന്നതിയന്നു കാട്ടീ.

൪൩

ഭൂവിൻെറ കോണാക്കിളകുന്നകാങ്കിൽ
ദീവിഷ്ടഹൃത്തിന്ദ്രനമാവഹിപ്പൂ
ആ വിദ്ധ്വവൈരിപ്രജനാമവന്നാ-
ദ്യോവികലും സൎവ്വമധീനമല്ലോ.

൪൪

ഭ്രൂവേശ്മവിഭ്രാജിതദീപമായി,-
ദ്ദേവേന്ദ്രസിംഹാസനഭാഗഭാക്കായ്,
ശ്രീവേറിടാതാനൃപന്തഴി കാക്ക-
മാവേലയിൽ സുസ്ഥിതമായി ധൎമ്മം.

൪൫

മുൻപാദരാൽ ദിവ്യർ പിതാക്കൾ ശാസ്ത്ര-
ക്കാമ്പാകവേ കണ്ട മഹാരഥന്മാർ
താൻ പാട്ടിലായ് വെട്ടിയൊരാവഴിയ്ക്ക-
താൻ പാളിടാതന്നൃവരൻ നടന്നാൻ.

൪൬

പങ്കത്തിനെങ്ങും നിലയില്ല ധൎമ്മാ-
തങ്കത്തിനും വന്നു നിരാസ്പദത്വം.
തൻകണ്ണിനാലേ വഴിയിൽ കിടക്കും-
പൊൻകട്ടയും നോക്കുകയില്ലൊരാളും.

൪൭

മാനേററുതോല്ക്കും മിഴിമാർക്കു രാവിൽ-
ത്താനേ നടക്കാം വഴിയേ യഥേഷ്ടം
മാനേ ഭവിക്കില്ലിടിവാനൃപൻെറ
ദീനേതരം ത്രാണനയം നിമിത്തം.

൪൮

എന്നോടു രാജാവിനു കൂട്ടമിഷ്ട-
മെന്നോൎക്കുമേതാളുമതിൻവിധത്തിൽ
മന്നോർവരൻ ചാരുനയം കലൎന്നു
ഭിന്നോഗ്രതാപം ഭുവനം ഭരിച്ചാൻ.

൪൯

ആർക്കും വിഷാദം കലരാത്ത മട്ടി-
ലാക്കംഭിനീഭർത്തു ധരാതലത്തെ
കാക്കുന്ന കാലത്തിലനീതിതൻപേർ-
കേൾക്കുന്നതിന്നും കഴിയാതെയായി.

൫൦

വ്യോമാപഗാതീരലതാഗൃഹത്തിൽ
വൈമാനികസ്ത്രീജനപങ്ക്തിയിന്നും
ആ മാന്യഭൂപന്റെ യശോവിലാസം
പ്രേമാർദ്രചേതസ്സൊടു പാടിടുന്നു.

൫൧

പീനാനുഭാവോജ്വലജൃംഭണത്താൽ
സേനാനിയെത്താഴ്ത്തിടുമാനൃപാലൻ
ഈ നാടടക്കി സ്വജയധ്വജൗഘ-
ശ്രീനാട്ടി മേന്മേൽ ചിരമുല്ലസിച്ചാൻ.

൫൨

ദ്വിജാതിപൂജാരതനാമവന്നാ-
ന്നജാഖ്യനാമേകസുതൻ പിറന്നാൻ,
രുജാപഹം ശ്രീചതുരാസ്യഭാസ്സാൽ
നിജാഭിധയ്ക്കർത്ഥമവൻ വരുത്തി.

൫൩

ശ്രീനന്ദനോദ്യാനവിഹാരസംഭൃ-
താനന്ദമന്നാൾ രഘുവാവഹിക്കെ
താനർഘ്യസിംഹാസനനാഥനായി-
ബ്ഭൂ നന്മയോടേറ്റമജൻ ഭരിച്ചാൻ.

൫൪

അജൻ ബലാലന്നിതരക്ഷിതീന്ദ്ര-
വ്രജങ്ങളിൽ സിംഹതപൂണ്ടു വാഴ്കെ
വ്രജൽക്ഷയം വൈരിനൃപാലകന്മാ-
രജത്വമുൾക്കൊണ്ടിതവന്റെ മുൻപിൽ.

൫൫

പുരാതനശ്രീഗുരുപാദപത്മ-
പരാഗധാരാപടലാഭമായി
ചിരാൽവിളങ്ങും വഴിയേ നയേന
ധരാധവൻ ഭക്തിവശൻ ചരിച്ചാൻ.

൫൬

യുവാവവൻ വൃദ്ധപദാബ്ജസേവാ-
നിവാരിതാഹങ്കൃതിവൃത്തചിത്തൻ
ദിവാനിശം സൽഗുണപ്രതാപ-
നിവാസഭൂവായ് സുചിരം ജയിച്ചാൻ.

൫൭

ശരത്തിനാലും നിജവാളിനാലും
പരക്ഷമാനായകർ പൂകുമൎത്ഥം
സ്ഫുരന്നിജഭ്രൂചലനത്തിനാൽ ഭൂ-
വരൻ ജവം കെല്പൊടു നേടിവന്നു.

൫൮

പൊരാന്നു, വിദ്യാനദികൾക്കശേഷം
വാരാശിയായ് മിന്നുമവന്റെ ചിത്തം
സാരാൽ സ്ഫുരത്താം ഗുണരത്നപങ്ക്തി-
യ്ക്കാരാദ്ധ്യമാമാകരമായ്ഭവിച്ചു.

൫൯

ഭൂഹാരമുത്താമജനിൽബ്ഭയത്താ-
ലാഹാരവും വിട്ടഥ ശത്രുഭൂപർ
ഹാഹാരവം പൂണ്ടു വനത്തിലെത്തി
മോഹാരതന്മാർ നിവസിച്ചുവന്നു.

൬൦

കാലന്യഭൂപാലകർ തൻശിരസ്സി-
ന്മേലൎപ്പണംചെയ്ത ജയദ്ധ്വജൌഘം
സ്ഥൂലപ്രഭാവത്തൊടിണക്കി, വീഴ്ത്തെ-
കാലംബമിക്ഷ്വാകുകുലപ്രദീപം.

൯൧

അജങ്ങളെക്കണ്ടു വനത്തിലും താ-
നജൻെറ പേരിൻസ്മൃതിവന്നമന്ദം
രുജയ്ക്കു ലാക്കാം മതിയോടു ശത്രു-
വ്രജം മഹാസ്വസ്ഥത പൂകി വാണു.

൯൨

അമർത്ത്യവിദ്വേഷികളന്നൃപൻെറ
സമസ്തവന്ദ്യാഭിധ കേൾക്കിലേ താൻ
നമൽപതാകാഞ്ചലരായ് വിറുങ്ങി-
ഭ്രമത്തൊടേ മുററുമൊളിച്ചിടുന്നു.

൯൩

ഔന്നത്യമെന്നുള്ളതു താഴ്മയാലേ
ചൊന്നത്ഥകാർശ്യത്തെ വഹിച്ചു ദാനാൽ,
വൻനന്മയോടേ ജനരഞ്ജനംചെ-
യ്തന്നൃപൻ പൂർവ്വരെയും ജയിച്ചാൻ.

൯൪

കുലത്തിലെപ്പൂർവ്വനടപ്പിനൊട്ടു-
മുലച്ചിലേകാതെ ജനത്തെയെല്ലാം
നിലയ്ക്കു നിർത്തീടുമവൻെറ ബാഹു-
ബലത്തെയിന്നും സുജനം സ്തുതിപ്പൂ.

൯൫

സുക്ഷത്രവംശോത്ഭവരാം പരക്ഷ്മ
നക്ഷത്രഭാവം നിജമുൻപിലേകി
രൂക്ഷപ്രതാപേന ഖരാംശുവായി-
ത്താൻ ക്ഷത്ത്രപേതം വിജയിച്ചു ഭൂപൻ.

൯൬

സ്വഭാവഗംഭീരനവൻെറ വക്ത്രം
ശുഭാവഹം ചെററരുണാഭമാകിൽ,
വിഭാതകാലം തദരാതിവംശ-
വിഭാവരിയ്ക്കപ്പൊഴതിൽ ഭവിപ്പൂ.

൩൭

ദയാമരന്ദത്തിന പത്മമായി-
ശ്രീയാതിരമ്യൻ നൃവരൻ സദാപി
നയാൽ തദൎത്ഥിദ്വിജപങ്ക്തിയിങ്കൽ
പ്രിയാനുഷങ്ഗത്തെ വളൎത്തിവന്നു.

൩൮

വൻതാഴ്മയുള്ളോൻ പരമോന്നതാത്മാ,-
വെന്താകിലും ക്ഷോഭമിയന്നിടാത്തോൻ,
ശാന്താശയൻ നിർഭരമപ്രധൃഷ്യൻ,
യന്താവവൻ നിസ്തുലനായ് വിളങ്ങീ.

൩൯

അദീനമാമുക്തിമഹാപദത്തിൽ
സുദീർഘമാതിത്ഥ്യമജൻ വരിക്കെ;
തദീയനാപ്പങ്ക്തിരഥൻ തനൂജൻ
സദീഡിതൻ ഭൂമിപനായ് ഭവിച്ചാൻ.

൪൦

വശഗതബഹുസേനാപ്രൌഢികയ്ക്കൊണ്ടു ദിവ്യൻ
ദശരഥനൃപനന്നാം ദിഗ്ജയം ചെയ്തമന്ദം
വിശദനവജയശ്രീലാളിതൻ തൽപ്രതാപ-
പ്രശമിതജനതാപൻ കാത്തു ലോകത്തെയെല്ലാം.

ശ്രീമദ്വ്യാഘ്രപുരസ്ഥമാകിന വട-
ക്കുംകൂർ കുലത്തിൽ ധൃത-
ക്ഷേമം വാച്ചു ജനിച്ചു കശ്ചന നൃപൻ
തദ്രാജരാജാഹ്വയൻ
രാമൻതൻകഥയായ വീരവിജയം
കാവ്യത്തിനെക്കൈരളീ-
പ്രേമത്തോടു രചിപ്പതിൽ പരിണതം
സൎഗ്ഗം ദ്വിതീയം ശുഭം.

രണ്ടാംസർഗ്ഗം സമാപ്തം.



# മൂന്നാം സൎഗ്ഗം.



൧

ജന്മകാപഥകഥാനഭിജ്ഞമാ-
മമ്മഹാപദമജൻ വ്രജിക്കവേ
തന്മനോഹരതരാസനം ജഗൽ-
സമ്മതൻ തദനു പൂകി തത്സുതൻ.

൨

പൎവരാജസമകീൎത്തിവിത്തരാം-
പൂൎവരാജവരർതൻപദത്തിനെ,
ഉൎവരാതിമഥനാതിദക്ഷനാ-
മുൎവരാപതി തിളക്കി കാന്തിയാൽ.

൩

ആകുലീകൃതവിപക്ഷനായ് സുഹൃ-
ത്താകമാന്യപതിയായ നാഥനാൽ,
ഭൂകുടുംബമധികം സനാഥമായ്,
ശ്രീ കുലുക്കമിയലാതെ പൂണ്ടുതേ.

൪

സ്വീയമാന്യവരനാതപത്രജ-
ച്ഛായയാൽ കുളിരിളയ്ക്കു ചേൎക്കവേ
ആയതാൎത്തിയൊടു ചുട്ടുനീറുമാ-
ക്കായമാൎന്നിതരിവൃന്ദമെങ്ങുമേ.

൫

സ്വാന്തസംഭൃതഗുണാൽ പിതാക്കളെ-
ത്താൻ തികച്ചതിശയിയ്ക്കുമാ നൃപൻ
കാന്തമാം തിരിയിൽ നിന്നെരിച്ചവൻ-
പന്തമെന്നവിധമാദ നേടിനാൻ.

൬൩

ഗീഷ്പതിയ്ക്കുടയ വൈഭത്തിനെ-
ശ്ശുഷ്പമാക്കുമതിരററ ധീബലാൽ
ഗോഷ്പദീകൃതവിപക്ഷസിന്ധുവായ്
നിഷ്പരാജയമവൻ വിളങ്ങിനാൻ.

൬

കല്പനയ്ക്കെതിരിൽ നില്പവക്ക് വൻ-
കല്പകാലകലിതാനലാഭനായ്,
നല്പറിപ്പുടയ ധാമ്മികക്ക് പൊൻ-
കല്പഭൂരുഹവുമായി മന്നവൻ.

൭

ഭൂലവോച്ചലനലീലയാൽ നൃപൻ
പാലനക്രിയ നയാൽ നടത്തവേ,
കാലു ധമ്മമിളയിങ്കലിപ്പുപോൽ
നാലുമൻപിനൊടു വച്ചു നിശ്ചലം.

൮

വൈരിവഗ്ഗപുരലക്ഷലക്ഷമാ-
ബ് ഭൂരിവീയ്യശിഖിയിൽ പൊരിച്ചു താൻ
പാരിലാത്രിപുരദാഹകാരിയാം-
ഗൌരിതൻപതിയെ വെന്നു ഭൂധവൻ.

൯൦

മന്നവൻെറ ഭുജമാംദ്രുമത്തിലു-
ല്പന്നമാം നവയശസ്സുമങ്ങളെ
അന്നു ദിക്കുകാം വതംസമായ് വഹി-
ച്ചുന്നതദ്യുതിയെ നേടി മോടിയിൽ.

൯൯

തൽക്കരപ്രകടശക്തി വേനലോ-
ടൊക്കുമെന്നതു യഥാത്ഥമെത്രയും,
വായ്ക്കുമാരിപുവധൂരുപത്രക-
ശ്രീയ്ക്കുണക്കമതു ചേത്തു കാൺമു നാം.

൧൨

സ്വൈരമന്യവരവീര്യലക്ഷ്മിതൻ-
ഗൌരസുന്ദരവിഹാസകന്ദളം
ക്രൂരമാമരിപുരം പൊരിച്ച വെൺ-
ചാരമായ്ക്കളെവിൽ മിന്നി മന്നതിൽ.

൧൩

നൈജദാനവിഭവങ്ങൾകൊണ്ടു വി-
ഭ്രാജമാനനവനേകരാജനായ്,
ഭൂ ജയിക്കവെയനേകരായ്ത്തദാ-
രാജരാജതുലകിങ്കലെങ്ങുമേ.

൧൪

വൃത്രജിത്സമനനേകഭൂപർതൻ-
ഛത്രപാളി കളയാത്ത ചൂടവൻ,
ചിത്രമേകകുടകൊണ്ടകററി ദൃങ്-
മാത്രകമ്പനപലായിതാഹിതൻ.

൧൫

വൃഷ്ടദാനജലമായ് ദ്വിജവ്രജാ-
വിഷ്ടമാകിയ നൃപാലകദ്വിപം,
വിഷ്ടപേധിതദരിദ്രതാവിപൽ-
പുഷ്ടശോകവനിയുന്മഥിച്ചുതേ.

൧൬

ഒത്തിണങ്ങിയധികം വിശാലമാം-
ഹൃത്തിലന്നു പതിനെട്ടു വിദ്യകൾ,
അത്തകൌതുകരസാൽ രമിച്ചു ഭൂ-
ഭൃത്തിനുന്നതമണച്ചു വൈഭവം.

൧൭

ആശയാലുദിതമായ വിക്രമാ-
ലാശയാകെ വിജയിക്കവേ നൃപൻ
ആശയാർത്തിയൊടഥാടവീശിലാ-
ഭൂശയാകൃതികളായി വൈരികൾ.

൧൮

ധീശമോദിതബലൻ നൃപൻ, ജഗൽ-
ക്ലേശമോചനമണച്ചു വാഴവേ
കാശമോടിട്ടമവൻെറ കീത്തിയാ-
ലാശ മോടിയെ വഹിച്ചു നിർഭരം.

൧൯

മുൻപജന്മരണകൊണ്ടുതന്നെ വൻ-
വെൻപുലാളിയവർ ശത്രുഭൂമിപർ,
വൻപുകൊണ്ടരിയ സിംഹമന്നൃപൻ-
തൻപദത്തെ നിരുപിപ്പതെങ്ങനേ.

൨൦

സൈചരമാടി, മുഖപുഷ്കരത്തിലാ-
ശ്ശാരദാതുലവിലാസമെങ്കിലും,
ധീരമാമതു ഘനപ്രവൃദ്ധഗം-
ഭീരതയ്ക്കടിമയായതത്ഭുതം.

൨൧

ഏതു തെററുടയ ശത്രുവും നമി-
ച്ചാതുരതചമൊട്ട കാൽ പിടിയ്ക്കുകിൽ,
ധീ തുലോമഥ തെളിഞ്ഞു താമസി-
യ്ക്കാതുടൻ നൃപനഭീഷ്ടമേകിടും.

൨൨

ചാരർ ദൂരഗതരും ഗ്രഹിച്ചിടാ-
ത്തോരവസ്ഥകൾ നിജാസനസ്ഥിതൻ,
പാരമക്ഷികൾ തുറന്നിടാതെ താൻ
ധീരനേതുമറിയും നിഗ്രൂഢമായ്.

൨൩

ഏതവൻെറ ഗഹനം ഹൃദന്തവും
ജ്ഞാതമാം നൃപനൊരൊററനോക്കിനാൽ;
ധീ തദീയമറിയിയ്ക്കയില്ല വേ-
ണ്ടാതെയന്യനെയതുല്യവൈഭവൻ,

൨൪

കാമകോടികളെയുന്നതപ്രഭാ-
ധാമമായ തനുവാൽ ജയിച്ചവൻ,
കാമനേകനെയെരിച്ച ദേവനെ-
ക്കാമമെന്നപഹസിച്ചു സൌഭഗാൽ.

൨൫

വൈരമേററ ഭഗവാൻ ത്രിനേത്രനിൽ
ഭീരുവായ് സപദി മാഞ്ഞ മന്മഥൻ,
സാരശാസ്ത്രനയനം ശതം ശതം
പേരുമാനൃപനെ വെൽവതെങ്ങനേ.

൨൬

ഫുല്ലമാം നൃവരകീർത്തിഭാസ്സിനാൽ
പുല്ലതായി നിതരാം നിശാകരൻ;
അല്ലയെങ്കിൽ ഹരിണാധിവാസമേൽ-
ക്കില്ലവകലിതു സിദ്ധമല്ലയോ.

൨൭

സൌമനസ്യനടതാണ്ഡവക്രിയാ-
ധാമമായ മുഖ,മുജ്ജ്വലാക്ഷികൾ,
ഹേമകോമളകവാടധാടിതൻ-
ശ്രീ മഥിച്ചിടുമുരസ്സുമംസവും.

൨൮

തട്ടിട്ടുചേർന്ന തനു, നീണ്ടുരുണ്ടു കാൽ-
മുട്ടുതൊട്ടവ മഹാഭുജങ്ങളും,
ഒട്ടുപൊക്കമൊടടുത്ത വർണ്ണവും,
പെട്ടു മിന്നി നൃവരൻെറ വിഗ്രഹം.

൨൯

നോട്ടമെന്നതണുകൊണ്ടരാതിയിൽ
കോട്ടമേകിടുമവൻെറ നാടതിൽ
കോട്ട കൊത്തളമിതൊക്കവേ ഫലം
കെട്ടലങ്കരണമാത്രയുക്തമായ്.

൩൦

വർണ്ണസങ്കരകഥാവകാശമാ-
വർണ്ണനീയരുചിചിത്രകങ്ങളിൽ:
കീർണ്ണമായി പതിതത്വമെന്നതോ
ജീർണ്ണപത്രതതിയിങ്കലും തദാ.

൩൧

ഭൂരിവൃദ്ധചപലാനവർത്തനം
കാറിനത്തിനു, ജളാധിപത്യമോ
വാരിധിക്കു, നിജവൃത്തഹാനിയെ-
പ്പേറിയന്നു സിതപക്ഷചന്ദ്രനും.

൩൨

തന്നകത്തുമതുപോൽ പുറത്തുമു-
ള്ളന്നരേന്ദ്രനയനങ്ങൾ തുല്യമായ്
ഉന്നതശ്രുതിപഥാനുഷങ്ഗിയായ്-
ത്തന്നെ കണ്ടിതു സമസ്തതത്ത്വവും.

൩൩

ആയിരം തലകൾകൊണ്ടനന്തനൊ-
ന്നായിളക്കമൊടു താങ്ങുമൂഴിയേ,
സ്ഥായിയോടൊരു കരത്തിനാലുറ-
പ്പായിണക്കമൊടു പൂണ്ടിതാമഹാൻ.

൩൪

പോർക്കളപ്രഥിതയാഗശാലയിൽ
ഗോക്കളാക്കി രിപുസിംഹവീരരേ,
അക്ക്വംശമണി തഡിജാവലി-
യ്ക്കാകെ മൃഷ്ടമഥ നൽകി ഭക്ഷണം.

൩൫

ഏകശാസനനവന്റെ താഴെയാ-
ലോകമാകെ നിലനിൽക്കിലും തദാ,
സ്തോകവും പെരുമയില്ല തന്നിലെ-
ന്നാകലയ്യ നയശാലി മേവിനാൻ.

൩൬

തന്നയേന നിയതേന്ദ്രിയൻ നൃപൻ,
തന്നെ വെന്നു ശമവിത്തനാഢ്യമായ്,
പിന്നെയന്യഭരണാർഹനെന്നു മു-
ത്താന്തു കാട്ടി കലുഷത്വമെന്നിയേ.

൩൭

താലികെട്ടിയമുതൽക്കിളയ്ക്കു പൊൻ-
വേലിയായി വെളിവോടു നിന്നു താൻ
പാലിതപ്രജനവൻ വസിച്ചുനാം
മാലിനുള്ള കഥ കേട്ടിടാതെയായ്.

൩൮

വീരയോദ്ധൃജനലക്ഷഗുപ്തയാ-
യോരയോദ്ധ്യയിൽ വസിച്ചു ഭൂമിപൻ
പാരടക്കി വിധിപോൽ ഭരിച്ചനാം
പൌരർ വിണ്ണവരെ വെന്നു സൌഭഗാൽ.

൩൯

ദേവനം വനമണഞ്ഞു, ദേവസം-
സേവനം മഹിതവംശവൃത്തിയും
പാവനം പരിലസിച്ചു, ഭൂതലാ-
ധാവനം സപദി ചെയ്തു ദുർവ്വിധി.

൪൦

മാനവർക്കു സകലം സുവർഷവും
വേനലും സമുചിതം ഭവിക്കയാൽ
ദീനമില്ല, കൃഷിദോഷമില്ല, ഭൂ
വാനതിൻനില വഹിച്ചിതെങ്ങുമേ.

൪൧

യാമിനീചരമയാമവേലയിൽ
കാമിനീകുചതടം വെടിഞ്ഞുടൻ
ഭൂമിനീരജദിവാകരൻ ജഗൽ-
സ്വാമി നീക്കമിയലാതെണീററിടും.

൪൮

വൃദ്ധരായ്ഗ്ഗമദമാദിയാൽ പരം
സിദ്ധരായ് വശികളായ മന്ത്രികൾ,
ബദ്ധരാജപദഭക്തി കൈവള-
ൎന്നദ്ധരാധവസദസ്സിൽ മേവിനാർ.

൪൯

മന്നവൻ ധിഷണയാൽ തനിയ്ക്കുതാൻ-
പോന്നവൻ വിഭവശാലിയെങ്കിലും
അന്നു വൃദ്ധരൊടു ചിന്തചെയ്തിടാ-
തൊന്നുമേ തുടരുകില്ലൊരിയ്ക്കലും.

൫൦

പാവനശ്രുതിപഥൈകപാന്ഥനാ-
മാവരിഷ്ഠമതിയാൽ പ്രവൎത്തിതം
സാവധാനനയമാംവഴിയ്ക്കു താ-
നേവനും ഭുവി ചരിച്ചു നിശ്ചലം.

൫൧

ഏററവും മൃദുതരസ്വഭാവന-
ല്ലററ കൎക്കശനല്ലിതിൻവിധം
കുററമററവഴി മദ്ധ്യമം വരി-
ച്ചുററമെന്നിയെ വിളങ്ങി മന്നവൻ.

൫൨

ആയമുള്ള ബഹുകോശഭൂക്കളു-
ണ്ടായതങ്ങളതുലങ്ങളെങ്കിലും,
സ്വീയമാം ചെലവു ചെയ്കയില്ല തെ-
ല്ലായശക്തിയറിയാതെ ഭൂപതി.

൫൩

ഗൌരവേണ ഗുരുവൃദ്ധർ ചൊല്ലിടും-
സാരമാകുമുപദേശപങ്ക്തിയിൽ
സ്ഫാരകൌതുകമിയന്നു തത്ത്വമാം-
നീരധിയ്ക്കു കരകണ്ടു മന്നവൻ.

൪൮

വൻത്രികാലമറിയും വിശിഷ്ടരാം-
മന്ത്രിമാരുടെ സദസ്സിൽ വാണുതാൻ
യന്ത്രിതേന്ദ്രിയബലൻ പ്രഭാവവാൻ
മന്ത്രിതാത്ഥഗതി നേടി വാഞ്ഛകൾ.

൪൯

നാലുപുത്രർ നൃപനന്നുദവിച്ചു ധീ-
യാലുമുന്നതഗുണങ്ങളാലുമേ
പാലുവെന്ന പുതുകീർത്തിയന്നു പാർ-
മേലുയർത്തിയവർ പുണ്യരാശികൾ.

൫൦

തപ്പലോടു കടലാണ്ടു നീന്തുവോൻ
കപ്പലിൽ പിടി ലഭിക്കിലെന്നപോൽ,
കയ്പുചേന്ന മരുവിൽച്ചരിക്കുവോൻ
കല്പവൃക്ഷനിഴൽ കാൺകിലെന്നപോൽ,

൫൧

വൻവിശപ്പൊടു വലഞ്ഞിടുന്നവൻ
കൈവശത്തിലമൃതം ലഭിച്ചപോൽ,
ദൈവലബ്ധരവർ നാലു പുത്രരാൽ
ഭാവതുഷ്ടിയെ വഹിച്ചു ഭൂപതി.

൫൨

രാമലക്ഷ്മണർ, തഥാവിധം ഗുണ-
സ്തോമമുററ ഭരതൻ, രിപുഘ്നനം
ഭൂമഹേന്ദ്രഗൃഹഭൂഷണങ്ങളായ്
പ്രേമഹേതുകൾ വളൎന്നിതേവരും.

൫൩

മുൻപു നട്ട സുകൃതദ്രുവിങ്കലെ-
ക്കൊമ്പു കാളിയ ഫലങ്ങളെന്നപോൽ
പൂമ്പുകൾപ്പൊലിമ പൂണ്ട മക്കളൊ-
ത്തമ്പുരാനലക പൂത്തനാക്കിനാർ.

൭൪

മക്കൾതൻകളികൾ കണ്ടു കൌതുക-
പ്പാൽക്കടൽക്കടിയിൽ വീണു മഗ്നനായ്
വാഴ്കുമന്യകഥ വിസ്മരിച്ചുതാൻ
മിഴ്കു നേരവുമിരിയ്ക്കുമുർവിപൻ.

൭൫

കിങ്കിണീഘണഘണാരവത്തൊടേ
പങ്കിലാങ്കരവരങ്കണങ്ങളിൽ
ശങ്കിയാതെ വിഹരിച്ചു ഭൂമിഭൃൽ-
പ്പൊൻകിടാങ്ങൾ ഹൃദി ചേർത്തു കൌതുകം.

൭൬

നെഞ്ചിലാർദ്രത വളർത്തിടും നറും-
പുഞ്ചിരിപ്പുതുനിലാവു പെയ്കവർ
കൊഞ്ചിയങ്ങനെയൊരോന്നുരയ്ക്കവേ
താൻ ചിരം നൃവരനശ്രു തൂകിനാൻ.

൭൭

മുത്തുകൊണ്ടു രഥവും തുരങ്ഗവും
തീർത്തു ഹർഷമൊടതിൽക്കരേറിയും,
ഒത്തുചേർന്നു രണമാടിയും മഹീ-
ഭൃത്തുതൻസുതർ കളിച്ചു തങ്ങളിൽ.

൭൮

ഓടിവന്നു മടിയിങ്കലേറിയും,
ചാടി വേഗമകലത്തു മാറിയും,
പേടിവിട്ടു പൊടി മേൽപരത്തിയും
തേടി കൌതുകമിളാധവാത്മജർ.

൭൯

പ്രീതിയോടു തെളിവററ പദ്യമൊ-
ട്ടോതിയും, വിവിധഗോഷ്ഠി, കാട്ടിയും
ഭീതിവിട്ടഥ തകർത്തുമുന്നത-
ശ്രീ,തിളങ്ങുമവർ ചെയ്ത ലീലകൾ.

൯൦

മാനിയായ മുനിയായൊരാൾ മഖം
താനിരുന്നു വിധിപോലെ ചെയ്തിടും,
ഹാനിവിട്ടതിനെ നോക്കുമന്യന-
ന്നീ നിലയ്ക്കവർ കളിച്ചു തങ്ങളിൽ.

൯൧

തേവരമ്പലവുമാനയും കളി-
പ്പാവയും മണലിനാൽ ചമച്ചവർ
സേവരൊത്തു മഹനീയമുത്സവം
കൈവളർത്തി വിഹരിയ്ക്കുമേവരും.

൯൨

ഹേതുവിട്ടു കരയും ക്ഷണം, ക്ഷണം
കൌതുകത്തൊടു ചിരിയ്ക്കുമച്ഛമായ്,
ഏതു ചേഷ്ടയുമടക്കമൊട്ടമി-
ല്ലാതുലച്ചിലൊടു ചെയ്യുമിച്ഛപോൽ.

൯൩

തന്നഴിഞ്ഞ മുടി കെട്ടിവയ്ക്കുകിൽ
ഭിന്നമാക്കു,മതുപോൽ കളിയ്ക്കുകിൽ
ചെന്നു വൻപൊടിയിൽ വീഴു,മേവമാ-
പ്പൊന്നുകുട്ടികൾ വിചേഷ്ട കാട്ടിനാർ.

൯൪

ധീ വണക്കമിയലാതെ കേഴിലോ
രാവണന്നിഹ പിടിച്ചു നൾകിടും'
ഏവമോതിടവെയച്ഛനമ്മമാർ
ഭാവഭേദമണു പൂകിയില്ലവർ.

൯൫

നാലുപേർക്കുമൊരുമിച്ചുതാൻ മഹീ-
പാലനുള്ള മടിയിൽ കരേറണം
ലീലയോടതിനു മുൻപിലോടിടും
മേലണഞ്ഞഥ വഴക്കടിച്ചിടും.

൯൬

'അച്ഛനെത്തൊട്ടവതാരു മുൻപിലെ'-
ന്നുച്ചരിച്ചവർ മിട്ടക്കൊടൊപ്പമായ്
ഉച്ചലന്മൃദുലനൂപുരാരവം
കൊച്ചർ പാഞ്ഞിട്ടമിടയ്ക്കു വീണിട്ടം.

൯൭

ഹേമഭൂഷണമണിഞ്ഞുടുത്തു നൽ-
ക്ഷൌമമുജ്ജ്വലസുമങ്ങൾ ചാർത്തിയും,
സൌമനസ്യമൊടു ലീലചെയ്യുമാ-
ക്കോമളാങ്ഗർ നൃപനേകിയുത്സവം.

൯൮

ഭൂഷണങ്ങൾ ഭവനത്തിനാകെയ-
ങ്ങോഷധീശമുഖർ ബാലർ മാത്രമാം;
ശേഷമേതു വിഭവൌഘവും തമ-
സ്സ്തോഷമല്ലമരുളില്ല നിർണ്ണയം.

൯൯

പുത്തനായ കളികൊണ്ടവൻറെയും
ചിത്തനാഡികളിളക്കമാറവർ
ഒത്തനാമയകഥം വസിയ്ക്കയാ-
ൽപ്പത്തനാഭ പരിവൃദ്ധമായ് പരം.

൧൦൦

ക്ഷാത്രധർമ്മമഹനീയലക്ഷ്മിതൻ-
ജൈത്രനിർമ്മലമണീപതാകകൾ
പുത്രരുജ്ജ്വലർ വളർന്നു ഭൂമിഭൃ-
ന്നേത്രനൂതനരസായനായിതർ.

൧൦൧

കാലമൊട്ടു കഴിയുന്നതോറുമാ-
ബ്ബാലർതൻശിശുതവിട്ടു മേൽക്കുമേൽ
ലീലയിൽ പ്രിയമകന്നപൂർവ്വമാം-
ശീലശുദ്ധിയെ വഹിച്ചിതേവരും.

൧൨

വിട്ടു കേളികളിലേ ഭ്രമം, കളി-
പ്പാട്ടമൊക്കെയകലത്തു തള്ളിനാർ;
പട്ടുപോലെ മൃദുശീലമാർന്നിതും-
ത്തട്ടു സത്വഗുണവൃദ്ധിയേൽക്കയാൽ.

൧൩

മക്കളിൽ സതതവും പിതാവുതൻ-
പക്കലുള്ള സുഗുണൌഘമൊക്കെയും
മേൽക്കുമേലതിശയിച്ചു തങ്ങളിൽ
തിക്കലേറു സുചിരം കൃതാൎത്ഥമായ്.

൧൪

അമ്മയോ ജനകനോ വയസ്സിനാൽ
മേന്മയുള്ളിതരരോ വിളിയ്ക്കുകിൽ
നന്മയേറുമവരാദരത്തൊടും
താഴ്മയോടുമരികത്തുചെന്നിടും.

൧൫

കോപമില്ല കപടപ്രകാരമാ-
സ്വാപവേലയിലുമോക്കയില്ലവർ
പാപകൎമ്മരതിയില്ല, തെല്ലുമേ
ഭൂപപുത്രർ നിവസിച്ചിതീവിധം.

൧൬

ശീലശുദ്ധിമുതലാം ഗുണങ്ങളാൽ
നാലുമക്കളിലുമാദ്യനാദ്യനായ്
ലാലസിച്ചു, സകലാഗമങ്ങൾതൻ-
മൂലതത്വപദനായ രാഘവൻ.

൧൭

മൂന്നുസോദരരൊടും ഹൃദീഷ്ടമു-
ണ്ടൊന്നുപോലെ ജനയിത്രിമാരൊടും;
അന്നു തന്നനുജരും തഥാവിധം-
തന്നെയോത്തിതവനെസ്സമസ്തരും.

൭൮

വാഴ്ക്കണച്ചു കരത്താർ, പിതാവുതൻ-
കാല്ക്കൽനിൽക്കുമവനേതുനേരവും;
പാക്കു വല്ലതുമുരയ്ക്കിലപ്പൊഴേ
കേൾക്കുമായതധികാദരത്തൊടും.

൭൯

ദേവലോകമതിലേയ്ക്കു പോരിനോ,
പേവനത്തിൽ മൃഗയാരസത്തിനോ,
പോയ്‌വരാൻ നൃപതി താമസിക്കിലോ
വേവലാതിയധികം വഹിച്ചിടും.

൮൦

കാലമിങ്ങനെ യഥാക്രമം മഹീ-
പാലപുത്രർ വിനയിച്ചു വിജ്ഞരായ്
ശ്രീലമാകിന ഗൃഹസ്ഥവൃത്തിയിൽ-
ക്കാലണച്ചു കൃതമൈഥിലപ്രിയർ.

൮൧

പൂതരാഗപരിപുഷ്ടി കാളിടും-
കാതരാക്ഷികളൊടൊത്തു നിത്യവും
പ്രീതരായ് സ്വകുലധർമ്മവൃത്തി തെ-
റ്റാതെ രാജസുതർ വാണു സർവ്വരും.

൮൨

ചൂതസായകന കായകാന്തിയാൽ
പ്രേതസാമ്യമുളവാക്കുവോരവർ
ജ്ഞാതസാരരബലാനുകൂലമാം-
ചേതസാ സഹ നയിച്ചു യൌവനം.

വൃന്ദം

ഉചിതതരുണിമാരാൽദ്ദാരസൌഭാഗ്യമാളും-
രുചിരർ തനയരോടും ചേർന്നിവണ്ണം മഹീന്ദ്രൻ,
ക്വചിദപി വിജയശ്രീപ്രേമഭങ്ഗാപ്തിയെന്യേ
സുചിരമധിവസിച്ചാൻ നിശ്ചലാഭോഗശാലീ.

ശ്രീമദ്വ്യാഘ്രപുരസ്ഥമാകിന വട-
ക്കുങ്കൂർ കുലത്തിൽ ധൃത-
ക്ഷേമം വാച്ച ജനിച്ച ഭൂപനൊരുവൻ
തദ്രാജരാജാഹ്വയൻ,
രാമൻതൻകഥയായ വീരവിജയം-
കാവ്യത്തിനെക്കൈരളീ-
പ്രേമത്തോടു രചിപ്പതിൽ പരിണതം
സർഗ്ഗം തൃതീയം ശുഭം.



മൂന്നാംസർഗ്ഗം സമാപ്തം.



# നാലാം സൎഗ്ഗം.

൧

ദിക്കായതിൽ തെളിവു ചേൎത്തൊരു തൻകരത്തി-
ന്നൂക്കാകെയങ്ങിനെ കുറഞ്ഞു കുറഞ്ഞു മന്ദം
ധീയ്ക്കാ വനാന്തഗമനാശ വഹിച്ച ഭ്രപ-
നക്കാലമന്തിയിലെയൎക്കനുതുല്യനായി.

൨

ദാരങ്ങൾ മക്കൾ വിഭവങ്ങളിതൊക്കെയത്ര-
സാരങ്ങളല്ല ചപലങ്ങൾ ബലങ്ങളെന്നായ്,
സ്വൈരം തപസ്സിനു നിനച്ചതിനുള്ള പൂൎവ്വ-
മാരംഭമാൎന്നിതു വിരക്തിവശൻ മഹീശൻ.

൩

അന്നാളൊരിയ്ക്കൽ നിജമന്ത്രികളേയുമപ്പോൾ-
ത്തന്നാട്ടുകാരെയുമടുക്കൽ വിളിച്ചുനിൎത്തി
മന്നാളുവോൻ നിജമനസ്സിൽ വളൎന്ന വാഞ്ഛ-
യൊന്നാകെയിങ്ങനെ പറഞ്ഞിട്ടുവാൻ മുതിൎന്നാൻ:

൪

ചെങ്കോലു ഞാനിതുവരയ്ക്കു വഹിച്ചു, രുക്കിൻ-
പങ്കോലുവാനിടയൊരാൾക്കുമണച്ചിടാതെ;
എൻകോലമിപ്പൊഴുതു വൻജര പൂണ്ടു; മേലിൽ
ഞാൻകോലുമാശ വനമേശിടുവാൻ വഹിപ്പൂ.

൫

വൈവസ്വതാദ്ധ്യർ മമ വന്ദ്യപിതാക്കൾ തൃക്കാൽ-
പൂവള്ളുകാന്തിയൊടണച്ച വഴിയ്ക്കുതന്നേ,
ദൈവം കനിഞ്ഞലമനുഗ്രഹമേകകൊണ്ടു,
കാൽ വച്ചു ഞാൻ വിജയമോടു നടന്നുവന്നു.

൬

ആവിഷ്പ്രമോദമൊടു ഞാനിഹ വാണകാലം
ദ്ര്യോവികലൊട്ടസുരപീഡ വളൎന്നതില്ല,
ഗോവിപ്രഹിംസയൊരുവൻ നിരുപിച്ചുമില്ല,
ഭൂവികലാഗമപഥം വിചലിച്ചതില്ല.

൮

ഭാവം ദുഷിച്ചൊരുവനും പരനാരിയിൽ പോയ്-
ക്കൈവെച്ചതില്ല നിഗമത്തെ വെറുത്തുമില്ല,
ജീവൻ കൊതിയ്ക്കുമൊരു യാചകനും ഹതാശൻ
വൈവശ്യമോടിവിടെ നിന്നു മടങ്ങിയില്ല.

൯

രോഗക്കിടക്കയിലൊരാളു കിടന്നതില്ല,
ഭോഗപ്രസക്തിയൊരു മർത്ത്യനെ വെന്നതില്ല,
രാഗത്തിൽ മുങ്ങിയൊരുവൻ കുനയം തുടന്നി-
ല്ലാഗസ്സു ഹൃത്തിലൊരുനാൾ നിരുപിച്ചുമില്ല.

൰

ആകാലികം മരണമില്ലൊരുമർത്ത്യനും തൻ-
കൈകാലുകൾക്കുപരി ചങ്ങല വീണതില്ല,
ആകാശചുംബിശിഖമെൻകടതന്റെ കീഴി-
ലാകാതെയില്ല ചെറുദേശവുമൂഴിയിങ്കൽ.

൰൧

ദുഷ്പ്രാഭവത്തൊടൊരുവൻ ധനവാഞ്ഛമൂലം
നിഷ്പ്രാണഭാവമിതരക്കു വരുത്തിയില്ല,
ദുഷ്പ്രാപമായ വഴി പോയതുമില്ലൊരുത്തൻ,
നിഷ്പ്രാതിഭൻ കവിയുമില്ലൊരുവൻ ജഗത്തിൽ.

൰൨

ജ്ഞാനോദയോജ്ജ്വലർ ഭവദ്വിധരോടിതൊന്നും
ഞാനോതിടേണ്ടതു പഴങ്കഥയല്ല നൂനം
മാനോഗ്രമെൻകഥ ജനങ്ങൾ വെളിപ്പെടുത്തും,
കൈ നോക്കിടുന്നതിനു ദർപ്പണമെന്തിനാവോ.

൰൩

ഹൈമം കിരീടമിനി ഞാൻ മമ മൂത്തപുത്രൻ-
രാമന്റെ മൌലിയിലണച്ചിടുവാൻ കൊതിപ്പൂ;
പ്രേമം ശമപ്രവരവൃത്തിയിൽ വാച്ചൊരാത്മാ-
രാമന്റെ മട്ടിൽ മരുവേണ്ടൊരു കാലമായ് മേ.

൫൩

തെല്ലെങ്കിലും കുറവു ഭക്തിയിലെൻജനങ്ങൾ-
ക്കില്ലെന്നിലീനിലയിൽ ഞാനൊഴിയാതിരുന്നാൽ
ചൊല്ലും കുറുക്കു,മടവും തകരും, സ്വരംതാൻ-
നല്ലപ്പോൾ നിർത്തിടുക പാട്ടിതു ലോകരീതി.

൫൪

കായാൽ കുനിഞ്ഞ കമനീയവനദ്രുമത്തിൻ-
ഛായാവിലാസചരിതോജ്ജ്വലിതങ്ങൾ ഭ്രുക്കൾ
മായാമദേഭമവശീകരണക്ഷമങ്ങൾ
മായാതെയുള്ളവ മദീയഗൃഹങ്ങൾ മേലിൽ.

൫൫

സിംഹാസനം മമ കുശാവലി മേൽ വിപക്ഷ-
സംഹാരനിഗ്രഹണമിന്ദ്രിയനിഗ്രഹംതാൻ
സ്വം ഹാരമോ വിമലരുദ്രയുതാക്ഷമാല,
കിം ഹാനിയുള്ളു നവമീശമജീവിതത്തിൽ?

൫൬

ഓലച്ചെറുക്കുടികൾ മേ മണിമന്ദിരങ്ങൾ
ശീലത്തിനാൽ ശമികൾ താപസർ കൂട്ടുകാരും
ചോലയ്ക്കകത്തുടയ നൽ കുളുർനീർ കുടിക്കാൻ
പാല,ന്നമോ നവരയും വരിയും കിഴങ്ങും.

൫൭

രാമൻ മണീമയകിരീടമണിഞ്ഞു മേലിൽ
ഭൂമണ്ഡലത്തിനുടെ നാഥത പൂകിടട്ടേ,
കാമം ജടാമകുടമാന്ന് വിശിഷ്ടയോഗ-
മാമമ്മഹിയ്ക്കുടയ രക്ഷണമേററിടാം ഞാൻ.

൫൮

മേൽക്കൊള്ളുമാഭയൊടു പട്ടു ധരിച്ചു ചെങ്കോൽ
കൈയ്ക്കൊന്നു രാമനിനിയൂഴി ഭരിച്ചിടട്ടേ,
നൽക്കാവിവസ്ത്രവുമുടുത്തഥ യോഗദണ്ഡ-
രാക്കായി ഞാനടജഭ്രമരണം നടത്താം,

൧൯

പീനപ്രതാപദഹനകലരാതിവാസ-
സ്ഥാനങ്ങൾ ഭസ്മനികഹ ചുട്ടുപൊരിച്ചിടട്ടേ,
ഞാനെന്റെ കമ്മനിവഹങ്ങളെയാകെയുദ്യൽ-
ജ്ഞാനപ്രചണ്ഡശിഖിയിങ്കലെരിച്ചിടാം മേൽ.

൨൦

തോളത്തുനിന്നവനിഭാരമെടുത്തു വീഴ്യം-
കാളുന്ന പുത്രനിലണപ്പതിനാഗ്രഹിപ്പു!
ആളല്ല ഞാനിനിയുമീവിഷയങ്ങൾ കൊട്ടും-
താളത്തിനൊത്തപടി തുള്ളിടുവാൻ തരിമ്പും.

൨൧

എൻതാടിമീശകൾ നരച്ചു യമന്റെ ദൂതർ
പന്താടിടുന്നതിനടുക്കവതിന്നു മുൻപേ
സന്താഡിതാസകലസംസൃതിസാരമായ-
ശാന്താശ്രമം ശകലിതാഘമണഞ്ഞിടാം ഞാൻ.

൨൨

ശ്രീയാളിടും നവകളായവുമായ് കടന്നു
ദായാദവാദമുടൽകൊണ്ടിടുമെൻസുതങ്കൽ
ശ്രീയാത്തരാഗമൊടു മേലിൽ രമിച്ചു, വൃത്താൽ
സ്വീയാൽ പ്രജാസമുദയത്തെ വളൎത്തിടട്ടേ.

൨൩

ഞങ്ങൾക്കിതാണു കുലധമ്മമിതാരുമൊട്ടു-
മെങ്ങും പിഴച്ചുകഥ മുൻപറിവില്ലയല്ലോ
തങ്ങൾക്കു നൽപ്പരസുഖത്തിനിതൊന്നുതന്നെ
താങ്ങ,പ്പൊൾ നാമിതിനെയെങ്ങിനെ മാററിവയ്ക്കും."

൨൪

ഭൂവല്ലഭൎക്കു മകുടീമണിയമ്മഹാത്മാ-
വേവം പറഞ്ഞു ചെറുതന്നഥ വിശ്രമിച്ചാൻ;
ദൈവം നിനച്ചിടുവതൊന്നു, നരൎക്കു ചിത്ത-
ഭാവം പരം പലതുമിങ്ങനെ നമ്മൾ കാൺമൂ.

൨൫

മേളത്തൊടും സകല തത്വവിദഗ്ദ്ധരെന്നു
നീളെപ്പെരുംപുകഴു പരത്തിടുവോർ മഹാന്മാർ
നാളത്തെ—വേണ്ടുടനടുത്തുവരും ക്ഷണത്തി-
ലാളുന്ന സംഭവവുമൊട്ടറിയുന്നതില്ല.

൨൬

നാട്ടാർ സമസ്തവുമിളാരമണന്റെ വാക്യം
കേട്ടാദരാൽത്തലകുലുക്കി രസിച്ചിതന്നാൾ;
പട്ടാഭിഷേകമിഹ രാമനു വേണമെന്നാ-
യൊട്ടാജ്ജനങ്ങൾ ശരിവച്ചഥ സമ്മതിച്ചാർ.

൨൭

മൂന്നാലുനാഴികകൾകൊണ്ടഭിഷേകവാർത്ത-
മന്നാകെയങ്ങിനെ പരന്നുകഴിഞ്ഞുതാനേ,
അന്നാളിൽ വേലയതടിച്ചു തടിച്ചപായും-
മുന്നാമവാരിധിയിലേതവനും പതിച്ചാൻ.

൨൮

ആക്കുംഭിനീവലയമാസകലം പരന്നു
വായ്ക്കുന്ന വാർത്തയുലകൊന്നു പുതുക്കിയെങ്ങും;
ആക്കം നിജാത്മജനതാനഭിഷേകമാകി-
ലേല്ക്കുന്നപോലതുദിനം കുതുകം വളർന്നു.

൨൯

മന്നിൽപ്പെടും മഹിതവാർത്തയതങ്ങു നാകം-
തന്നിൽക്കടന്നു പറയുന്നതിനെന്നപോലെ
പൊന്നിൻപതാകകൾ നഭോന്തമതിക്രമിച്ചു
മിന്നിത്തുടങ്ങി മിളിതാക്കശതപ്രഭങ്ങൾ.

൩൦

നൽക്കാഴ്ച കാണ്മതിനു ചോദക വേഗമെന്നു
ദിക്കാകെയുള്ളവരെയാത്തു വിളിച്ചിടുംപോൽ
നിൽക്കാതെ പൊങ്ങിന പെരുമ്പറതൻനിനാദ-
മക്കാലമങ്ങുലകിടം സകലം കലുക്കി.

൩൫

കാമം വിവാഹദശ നൂതനമാവഹിച്ചു-
വാമയ്യൊഴം വിമലമാകിന മേനിപോലെ
പൂമഞ്ജുമാല മുതലായ വിഭൂഷണത്തിൻ-
സ്തോമം ധരിച്ചുലമയോദ്ധ്യ പരിസ്ഫുരിച്ചാൾ.

൩൬

ആരാവമോടു പടരും ജനവൃന്ദമായ-
വാരാശിതൻബഹുതരങ്ഗശതങ്ങൾപോലെ
ആ രാജരാജപുരിയിൽ പുതുവാജിസംഘം
മാറാതെ വൻവഴികളിൽ സുതരാം ചരിച്ചു.

൩൭

വാടുന്നതാണിളകിടുന്നതുമേതവക്കും-
കൂടുന്ന ഭാഗ്യനിലയെന്നരുളുന്നപോലെ
ആടുന്ന നല്ല മലർമാലകളോടടുത്തു-
പാടുന്ന ഭൃങ്ഗനിവഹങ്ങൾ കളിച്ചിതെങ്ങും.

൩൮

ഹേമപ്രദീപനിരയിൽ ഭയമാവഹിച്ചു
ഭൂമണ്ഡലത്തിൽ നിലവിട്ട തമസ്സശേഷം
ആ മന്ഥരയ്ക്കുടയ മാനസകന്ദരംതാൻ
ക്ഷേമം തഴയ്ക്കുമൊരു മന്ദിരമായ്വരിച്ചു.

൩൯

ദാനം പൊഴിച്ചലറിവൻപൊടു സഞ്ചരിയ്ക്കു-
മാനപ്പെരുംജലദപങ്ക്തിയതിന്നിടയ്ക്കായ്
സേനയ്ക്കുനാഥരുടെ പൊന്മണികഞ്ചുകൌഘ-
ശ്രീ നന്മഹേന്ദ്രവരചാപമഹസ്സു ചാർത്തി.

൪൦

പട്ടാഭിഷേകമഹിതോത്സവസിന്ധുവിങ്കൽ-
പെട്ടാഭ തിങ്ങിയിളയിങ്ങനെ മുങ്ങിടുമ്പോൾ
രാട്ടാജ്ഞ നൾകിടുകകൊണ്ടു സമസ്തതത്താ-
ജ്ഞുട്ടാംവസിഷ്ഠമുനി രാമഗൃഹത്തിലെത്തി.

൩൭

ചൊല്ലാലെയല്ല മിഴിപേറിന ഗൌരവത്തിൻ-
തെല്ലാലെയന്നു ചെറുതും പണി തേടിടാതെ,
വല്ലാതെവന്നു വഴി തിക്കിന വൻജനത്തെ-
യെല്ലാം പരിഭ്രമമൊടേറാമകററിടുന്നോൻ,

൩൮

സൈ്വരം ഹൃദന്തവലഭിയ്ക്കകമേ കളിയ്ക്കു-
മാരമ്യചിദ്വനിതതൻഹസിതങ്ങൾപോലെ
ചാരം പുരണ്ടധികവെൺമ പെരുന്ന കാന്തി-
പൂരത്തിനെത്തനുവിലെങ്ങുമൊഴുക്കിടുന്നോൻ,

൩൯

ആകമ്രമായ് മുടിയിലൊട്ടു പിരിച്ചു ചാർത്തും-
പാകസ്ഫുരൽക്കണിശപിങ്ഗജടാകലാപാൽ,
സൌകര്യമോടു ചെറുപക്ഷികുലത്തിനെന്നു-
മോകസ്സുവാസസുഖജീവിതമേകിടുന്നോൻ,

൪൦

ക്രൂരം പ്രപഞ്ചവിഷയാഹി കടിച്ചു ജീവ-
സാരം തുലഞ്ഞവശമായ ജനത്തിലെല്ലാം
സാരസ്യതുന്ദിലദൃഗുൽഗളിതാനുകമ്പാ-
നീരത്തിനാൽ പുതിയ ജീവിതമേകിടുന്നോൻ,

൪൧

ധീയോല്ലസന്നതഗുണങ്ങളെയങ്ങു ഭൂയോ-
ഭൂയോപി വക്ത്രകമലേന വെളിപ്പെടുത്തി
മായോപയാതകദനാദ്രിയടിച്ചുടയ്ക്കു-
മായോഗദണ്ഡു കരതാരിൽ വഹിച്ചിടുന്നോൻ,

൪൨

നാനാവ്രതാചരണകാർശ്യവശം വപുസ്സിൽ
സ്ഥാനാത്തമാം സ്ഫടികമാലകൾതന്മഹസ്സാൽ
ജ്ഞാനാലഹംകൃതി മെലിഞ്ഞുചമഞ്ഞ സത്ത്വ-
വാനാണു താൻ വിമലനെന്നു തെളിച്ചിടുന്നോൻ,

൪൩

ബ്രഹ്മാദികൾക്കുമധികം പരിപൂജ്യനായ-
സന്മാനനീയചരിതൻ മുനിയാം വസിഷ്ഠൻ.
തന്മാളികയ്ക്കരികിലെത്തുവതിന്നു മുൻപു-
താന്മാനമോടു നികടത്തിലണഞ്ഞു രാമൻ.

൪൪

കൃപാവലോകനമതിൻരുചിരാനുഭാവാൽ
പാപാനുബന്ധകഥ പാടിതമാക്കിടുന്നോൻ
ഭൂപാലപുത്രനൃഷിയെക്കൃതസർവ്വപൂജാ-
വ്യാപാരനായ്ത്തദനു ഭക്തിവശൻ നമിച്ചാൻ.

൪൫

ചിച്ചഞ്ചലേതരമഹസ്സ്പൃഹണീയമേററം
മെച്ചംപെടുന്നൊരു മഹാമുനിതന്നടുക്കൽ
ഉച്ചസ്ഥസൽഗുണനവൻ നിലകൊണ്ടു, താഴ്മ-
വാച്ചുന്നു താതനുടെ മുൻപിലൊരാത്മജൻപോൽ.

൪൬

ആശാൻെറ മുൻപിലൊരു ശിഷ്യനതെന്നപോലെ,
ഭൂശാസിതാവിനരികിൽ പ്രജയെന്നപോലെ,
ശ്രീശാസ്ത്രിതൻനികടഭൂവിലൊരജ്ഞനെപ്പോ-
ലീ,ശാനനുള്ള സവിധേ പടു നന്ദിപോലേ,

൪൭

ധന്യാഗമത്തിനരികിൽ സ്മൃതിയെന്നപോലെ,
സന്യാസിതന്നരികിലാഗ്ഗൃഹിയെന്നപോലെ,
സൈന്യാധിപൻെറ സവിധേ ഭടനെന്നപോലെ,
മാന്യാഗ്ര്യയോഗിയുടെ മുൻപിൽ വസിച്ചു രാമൻ.

൪൮

സന്താനശാഖിനിലപൂണ്ടു സമസ്തലോക-
സന്താപഹാരികഥനായ മഹാമുനീന്ദ്രൻ
ശാന്താശയൻ ദശരഥാഭിധനായ ലോക-
യന്താവു തന്നുടെ മനോരഥമോതിയേവം.

൪൯

"മന്നിൽ പരന്നിടുമപൂൎവ്വതരോത്സവത്തിൽ—
നിന്നിന്നു നിൻജനകനുള്ള നവാഭിലാഷം
ഉന്നിദ്രകൌതുകകരം ഭുവി പാന്ഥിതക്ക—
മുന്നിന്നിടും സുമതി നിയ്യറിയുന്നതല്ലോ.

൫൦

പൊന്നാൽ തിളങ്ങിന നൃപന്റെ മഹാകിരീടം
നിന്നാൽ കൃതാൎത്ഥത വഹിപ്പതിനുള്ള കാലം
മൂന്നാലുനാളിനകമാഗതമാം, ജഗത്തി—
ന്നുന്നായിനിന്നു ജയമേല്ക്കുക മേല്ക്കുമേൽ നീ.

൫൧

ചൎമ്മം ധരിച്ചു പരമാശ്രമമാശ്രയിച്ചു
ധൎമ്മം ചരിപ്പതിനു ധന്യതരൻ നൃപാലൻ
ശൎമ്മം പരം ഹൃദിശമപ്രദമോൎത്തു ലോക—
കൎമ്മം ത്യജിപ്പതിനു കല്പിതനായിപോലും.

൫൨

ക്ഷേമം ജനത്തിനുളവാറുളവാക്കമാറു
വൈമല്യമോടുലകു കാക്കുകയെന്ന കാൎയ്യം
സാമൎത്ഥ്യമുള്ള മഹിതക്കമസാദ്ധ്യമത്രേ,
ക്ഷൈണമത്തിനാൽ സ്ഥിരിതമല്ല നൃപന്റെ മാൎഗ്ഗം.

൫൩

പാട്ടിൽ പിടിച്ചു ചില മൂഢജനങ്ങളെത്താൻ
കൂട്ടിപ്പുടുതപമൊടു സംഘബലം വരുത്തി
രാട്ടിൽ പെരുത്തു കറ കൃത്രിമമായ്ച്ചമച്ചു
നാട്ടിൽ പരത്തുമഘരാശികളെങ്ങുമുണ്ടാം.

൫൪

മൂന്നാലുപേരുടയ വീടു ഭരിപ്പതിന്നും
തന്നാൽ കഴിഞ്ഞിടുകയില്ലതുപോലെയുള്ളോർ
ഇന്നാടു കാക്കുമവനീശനു കുററമോതാൻ
മുന്നാഞ്ഞുനില്പതു നിനയ്ക്കുകിലെത്ര ചിത്രം!

൫൫

പെററമ്മതൻതല പൊളിയ്ക്കിലുമാത്മജന്റെ—
തെററല്ലയെന്നു ജനമോതിടുമാവിധത്തിൽ
അററം പെടാത്ത രുചിഭേദവശം ജഗത്തെ—
ക്കററം വെടിഞ്ഞിഹ ഭരിയ്ക്ക ഞെരുക്കമൊക്കും.

൫൬

ദോഷങ്ങൾ വല്ലവരുമോതുകിലും ഹൃദന്തെ—
ദ്വേഷം വഹിയ്ക്കരുതു നീയവരോടുമേററം
തോഷത്തൊടൊത്തറിക വാസ്തവമല്ലയെങ്കിൽ
വൈഷമ്യമാസ്സുഭഗധർമ്മഗതിയ്ക്കു പററും.

൫൭

ഗോവിപ്രവംശപരിരക്ഷകുലാഗ്ര്യധർമ്മ—
മാവിദ്ധമാക്കരുതു നിത്യമിതോർമ്മവേണം
ഭൂവിന്നു സത്യനില താങ്ങലതാം തപസ്സും
കൈവിട്ടിടൊല്ലറിക നീതിപഥത്തെയും താൻ.

൫൮

നൈജാധികാരചപലാന്ധതയിൽ പതിച്ചു
രാജാവിനുള്ള ബഹുഭോഗശതത്തിൽ മുങ്ങി
നീ ജാഡ്യമേൽക്കരുതു; തുച്ഛസുഖപ്രസക്തി
ഭൂജാനികൾക്കു നരകത്തിനു മുഖ്യമാർഗ്ഗം.

൫൯

ആരോടുമൊട്ടമിതസേവ വഹിച്ചിടൊല്ല,
വൈരോദയാദികലുഷതപവുമപ്രകാരം;
നേരോടു നൽസമത പൂകി വസിയ്ക്ക തത്ത്വം
വേരോടു കാൺക ശുഭമെങ്കിലലം ഭവിയ്ക്കും.

൬൦

നാട്ടിന്നു നാഥത ഹിതത്തൊടു നൽകിയാലും,
കാട്ടിൽ ഗമിപ്പതിനു കല്പനയേകിയാലും,
രാട്ടിങ്കൽ മുത്തുമരുവൈരവുമേററിടാത്ത—
മട്ടിൽ പെടുന്ന സമവൃത്തി നിനക്കു സേവ്യം.

൰൧

നട്ടുച്ചയിങ്കലുമടയ്ക്കുക കണ്ണു, നിദ്ര-
തട്ടുമ്പൊഴും നിശി തുറക്കുക ദൃക്കു രണ്ടും;
ഒട്ടും സുഖസ്ഥിതി വളത്തുവതല്ല കല്യൻ
രാട്ടന്നായിയ്ക്കുമൊരു നീതിപഥം ജഗത്തിൽ.

൰൨

നന്മാനമാന്നു ജനകൻ സുതരെക്കണക്കെ
തന്മാലകററിയിതുമാതിരി ലോകരേ നീ
ഹന്മായമററു തെളിവോടു ഭരിച്ചു സവ്വ-
സന്മാന്യനായി വിജയിയ്ക്കുക മുഗ്ദ്ധകീത്തേ!

൰൩

രാമാ! വിവേകനില ചേതസി കൈവെടിഞ്ഞു
രാമാ ജനങ്ങളുടെ ദുവ്വിധവാക്കു കേൾക്കിൽ
രാ മാറിടാതിഹ വിപന്മയമേല്ക്കുമീശ-
രാമായവക്കമെളവററിതറിഞ്ഞിടേണം.

൰൪

ഭൂരിപ്രിയത്തൊടരികത്തു വസിച്ചു സേവ-
പൂരിച്ചൊളിച്ചു കസൃതിയ്ക്കു തിരിയ്ക്കുവോരെ
നേരിട്ടുനിന്നു പരിപീഡ വളത്തിടുന്ന-
വൈരിവ്രജത്തിലധികം കരുതേണമുള്ളിൽ.

൰൫

സ്വാതന്ത്ര്യകാഹളമനത്ഥകമായ് വിളിപ്പോ-
രാതങ്കദായികൾ; തദീയഗതിസ്വഭാവം
ചേതസ്സിലെന്നുമടവോടറിയായ്കിൽ നിന്റെ
പാതയ്ക്കകത്തവർ പെരുങ്കുഴി മാന്തുമല്ലോ."

൰൬

നേരായ് നരേന്ദ്രനയമാൎഗ്ഗനിശാതമസ്സിൽ
സൂരാംശുകന്ദളികൾതൻകളികാട്ടുമക്കി
ശ്രീരാമനായ നിജശിഷ്യനൊടോതി മെല്ലെ-
യാരാധനീയചരിതൻ മുനി വിശ്രമിച്ചാൻ.

൬൭

ജാതപ്രഭാവമവനീശപദം സ്വയം തൻ-
കൈതന്നിലെത്തിയതിലും പ്രിയമേറിടാതെ
താതൻ വനപ്രതി തപസ്സിന്നു പോവതോർത്തി-
ട്ടാതങ്കമാണവന്നു ചേതസി ചേർന്നതന്നാൾ.

൬൮

വൃദ്ധൻ പിതാവു ബഹുനാളിളവാണൊടുക്കം
സിദ്ധൻെറമട്ടു മരുവുന്നതിനാശവയ്ക്കിൽ
സദ്ധർമ്മമാമതിനെ വിട്ടിനിയും പ്രപഞ്ച-
ബദ്ധൻെറമാതിരി വസിപ്പതിനാരു ചൊല്ലും?

൬൯

ഏകത്ര താതവിരഹവ്യഥ ധർമ്മചിന്താ-
വൈകല്യഭീതിയപരത്ര മനസ്സിലേവം
ആകമ്പദപ്രചുരശക്തികൾ വാച്ചു പൃഥ്വീ-
പാകദ്വിധാത്മജനൊടുക്കമിവണ്ണമോതി:

൭൦

"താതൻെറ കാലടികൾതൻപരിചര്യയെക്കാൾ
ഭൂതൻഭരത്തിനൊരു മാധുരിയെന്തിരിപ്പൂ!
സ്വാതന്ത്ര്യമായതിനു പുത്രനു ജന്മസിദ്ധ-
മാതങ്കമോടതിനെയെങ്ങിനെ ഞാൻ ത്യജിയ്ക്കും.

൭൧

എന്നച്ഛനാം സുകൃതിതൻവിരഹാൽ പടന്നു
വന്നാന്തമററയരുമിയ്യിരുൾ തെല്ലു മാററാൻ
ഇന്നക്കിരീടമതിനുള്ളരുണപ്രകാശം-
ചിന്നുന്ന കല്ലുകളിലെന്തൊരു ശക്തി കാൺമൂ.

൭൨

'നേതൃ'ാദിവാക്യനിരതൻകരകണ്ട യോഗ്യ-
രത്യാദരത്തൊടമരും വിപിനത്തിൽ വാഴാൻ
രത്യാശയൻ ജനകനെങ്കിലതിങ്ങലൊട്ടും-
മത്യാമയസ്ഥിതി പെടാത്തവനാണു രാമൻ.

൮൨

എന്നാൽ തദീയചരണം സസുഖം തലോടാൻ
മുന്നായ്ഗ്ഗമിപ്പതിന സമ്മതി മേ തരേണം;
ഇന്നായതാണടിയനിഷ്ടം, കഴമ്പു വിട്ട-
മന്നാക്കുവേണമതിലെത്ര വിരക്തനീ ഞാൻ."

൮൩

വൻതാതഭക്തി വെളിവാക്കിന വാക്ക പൃത്ഥ്വീ-
കാന്താത്മജൻ വിമലനിങ്ങനെ ചൊന്നനേരം,
തൻതാടിമീശ ചെറുതൊന്ന തലോടി കയ്യാൽ
ശാന്താശയൻ മുനി ചിരിച്ചു പറഞ്ഞു പിന്നെ:

൮൪

"കാശാഗ്രഹിച്ചിട്ടകിലാജ്ജനകകൽ വാള-
വീശാൻ സുതൎക്ക മടിയില്ലണുവെന്നിരിയ്ക്കേ
ക്ലേശാപ്തിവിട്ടരികിൽ വന്നൊരു ഭാഗ്യസത്തി-
ലാശാനുബന്ധമിയലാത്തൊരു നീ സമത്ഥൻ.

൮൫

വെൺചാമരപ്രചുരഹാസിനി രാജ്യലക്ഷ്മി
തൻചാരെ വന്നു വരണത്തിന മാല നല്കെ,
നഞ്ചാണതെന്ന നിരൂപിച്ചു കരുത്തുറച്ചു-
നെഞ്ചൊന്നിവൻ സപദി ളമൻപൊട്ട പിൻതിരിയ്ക്കും.

൮൬

ഭൂതാനുകമ്പയൊട്ട ഭൂതലരക്ഷചെയ്തു
ജേതാവുമായ് ജനിതപുത്രനുമായ് ചിരം നാം
നീ താന്തിവിട്ട മരുവേണ്ട യുവാവിവണ്ണ-
മോതാവതല്ല ചിതമറെറാരു വൃദ്ധധൎമ്മം.

൮൭

നിന്നായ്യവംശജർ വനത്തിന പോവുകെന്ന-
തിന്നാദ്യമല്ല പലർ മുൻപിതു ചെയ്തിരിപ്പൂ;
എന്നാൽ സുതൻ ജനകനൊത്തു ഗമിച്ചതായി-
ട്ടിന്നാൾവരയ്ക്കുമറിവില്ലതിവൃദ്ധനാം മേ.

൯൯

തപധൎമ്മചിന്തയരുളീടുവതെന്തു, ശാന്തൻ
വൃദ്ധൻ പിതാവിനിയുമിങ്ങനെതന്നെ മേലും
ബദ്ധപ്രപഞ്ചപദശൃംഖലനായ്ചിരന്ത-
ശ്രദ്ധയ്ക്കു ലാക്കപതിയാതമരേണമെന്നോ?

൱

അല്ലായ്കിലാഗ്ഗൃഹവശൻ നൃവരൻ യുവാവു
തെല്ലാത്മധൎമ്മവരണാഭ്യൂണമററിടാത്തോൻ
വല്ലാതെ കാട്ടിലണയുന്നതിനോ; വനാന്ത-
മെല്ലാൎക്കുമുള്ള സുഖവാസപദങ്ങളെന്നോ.

൱൧

പണ്ടുള്ള ക്രൂരർ കുലധൎമ്മമറിഞ്ഞ വന്ദ്യർ,
വേണ്ടുന്നതെന്തു കരുതാതെ വെടിഞ്ഞ മാൎഗ്ഗം
രണ്ടും വിശേഷതരമെന്നലകൊട്ടു കേട്ടും-
കണ്ടും പഴക്കമുടയോർ പറയാൻ ഞെരുക്കം.

൱൨

എന്നും പിതാവിനരികത്തു വസിയ്ക്കുവാനോ
നിന്നുള്ളിലാഗ്രഹമതോൎക്കിലെത്ര സാദ്ധ്യം?
ഇന്നല്ലയെങ്കിലിനി നാളെയവൻ പരത്തിൽ-
ച്ചെന്നെത്തിയുന്നതസുഖത്തെ വരിച്ചിടേണ്ടോൻ.

൱൩

തൽക്കാലമച്ഛനുടെയീവിരഹം മനസ്സിൽ-
ച്ചുക്കാമയം സുദൃഢമുന്നതമേകിയാലും
മേൽക്കാൎയ്യലക്ഷപരിപീഡിതനായ നിന്നിൽ
നിൽക്കാതെമായുമഴലിന്നിതു ലോകരീതി.

൱൪

ചേലിൽ പിതാവിനുടെ ശാസനമാദരിച്ചി-
ന്നാലിപ്തകാന്തിഝരപൂരിതമാം കിരീടം
മൌലിയ്ക്കു ചേൎത്തു, നിജധൎമ്മനിലയ്ക്കു നിന്നി-
പ്പാലിയ്ക്ക നീ ജനതയെജ്ജനിതാനുകമ്പം."

൫൨

ചിത്തപ്രസാദകരനാമുനിയേവമോതി-
യാത്തപ്രിയം വിരതി തത്ര വഹിച്ചശേഷം
അത്തൽക്കു പാരമിടനറുകിയ മാനസാന്ധ്യ-
ന്തത്തം ശമിച്ചു തെളിവോടു വസിച്ചു രാമൻ.

൫൩

നാല്പിഷ്ടപ്രാഭവംകൊണ്ടുലകിന ഗുരുവാ-
മമ്മഹായോഗിയോടായ്
"കല്പിക്കുംപോലെയെല്ലാമടിയനു ഹിത"മെ-
ന്നോതിയത്യാദരത്താൽ
ക്ലപ്പിത്താൻ നിന്നു രാമൻ, പരസുഖവിജയ-
ശ്രീനവോദ്യാനദേശം
പൂപ്പിക്കും തൃവസന്തം വസതിയഥ കൈ-
വിട്ടു മന്ദം മുനീന്ദ്രൻ.

ശ്രീമദ്ദ്യാമ്പ്രപുരസ്ഥമാകിന വട-
ക്കുങ്കൂർ കുലത്തിൽ ധൃത-
ക്ഷേമം വാച്ചു ജനിച്ച ഭൂപനൊരുവൻ
തദ്രാജരാജാഹ്വയൻ,
രാമൻതൻകഥയായ വീരവിജയം-
കാവ്യത്തിനെക്കൈരളീ-
പ്രേമത്തോടു രചിപ്പതിൽ പരിണതം
സർഗ്ഗം ചതുൎത്ഥം ശുഭം.

നാലാംസർഗ്ഗം സമാപ്തം.



# അഞ്ചാം സർഗ്ഗം.

൧

ആ സാർവ്വഭൗമവധു കേകയപുത്രി വാഴും,
പ്രാസാദരാജമണിഭൂമിയിലന്നൊരുനാൾ
ആസാദിതാഘനിധി മന്ഥര ചെന്നുചേർന്നാൾ,
കാസാരഭൂവിലൊരു കാസരിയെന്നപോലെ.

൨

ഭവ്യാശയപ്രകൃതശാലിനി റാണി മേവും-
ഛവ്യാദിരമ്യമുയരും മണിമന്ദിരത്തിൽ
സവ്യാജമെത്തിയവ,ളാഗമവിദ്യ മിന്നും-
ദിവ്യാശ്രമത്തിലൊരു ബൗദ്ധവധൂടിപോലെ.

൩

വൈകാതെ പാപവശയാമവൾ പുണ്യഭാസ്വ-
ദാകാരകാന്തി വിളയും ക്ഷിതിഭർത്ത്രിതന്നെ
പേകാളുമാറു പിടിപെട്ടിതസ്സുഖസത്തി-
ലാകാങ്ക്ഷ പൂകിന പിശാചൊരു സാധ്വിയെപ്പോൽ.

൪

പാപിഷ്ഠകർമ്മരത മന്ഥര മംഗലം താ-
നാപിഷ്ടമാക്കിന മനോമലിനതപമേല്പോൾ
പ്രാപിച്ചിതാമണിഗൃഹം, കളഹംസി മിന്നും-
വാപിയ്ക്കകം പെരിയ സർപ്പിണിയെന്നപോലെ.

൫

ഒട്ടാകെ വക്രതരമാമുടലീശനേയും-
കൂട്ടാക്കിടാത്ത നട നീണ്ടുകഴിഞ്ഞ നേത്രം
നാട്ടാരെയൊക്കവെ വെറുപ്പതിധാർഷ്ട്യമെന്നീ-
മട്ടാർന്നു മന്ഥര വിറച്ചു വിറച്ചു ചെന്നാൾ.

൬

തോക്കും പിടിച്ചു മണികഞ്ചുകമിട്ടു ഭീതി-
ചേർക്കുന്ന ക്രൂരത മുഖത്തു വെളിപ്പെടുത്തി
നോക്കുററ കർക്കശതരം ഭടർ കാവൽ കാത്തു-
നില്ക്കുന്ന വാതലുകളാലതിദുർഗ്ഗമായും,

൭

ജാലാഗതൻ മലയമാരുതനാം യുവാവിൻ-
ലീലാവിലാസവിഭവത്തിനു കീഴടങ്ങി
മാലാനതാങ്ഗികളിയററിന താണ്ഡവശ്രീ-
യാലാക്കമേ ദൃശി വിനോദമണപ്പതായും,

൮

വിസ്താരമുള്ള മുറി തന്നിലിണക്കിവച്ചു-
പുസ്താബലാവിതതി യന്ത്രനയാൽ ചലിക്കെ
ഹസ്താൽ തെളിഞ്ഞ പനിനീർ നിപതിച്ചു, ശൈത്യ-
ശസ്താഭിരാമനവസൌരഭമേല്പതായും,

൯

സ്ഫാരാഭമായ മണിഭിത്തികളിൽ ചമച്ചു-
പൌരാണികർഷിജനസച്ചരിതങ്ങളാലേ
ആരാകിലും ചെറുതു നോക്കുമവർക്കു തത്ത്വ-
വരാശിമജ്ജനരസത്തെ വളർപ്പതായും,

൧൦

'ധർമ്മപ്രമാണമനഘം ശ്രുതിവാക്യ'മെന്നും,
'കർമ്മം വിശുദ്ധികരമാദരണീയ'മെന്നും
തന്മഞ്ജുളസ്വനമൊടാശ് ശുകപങ്ക്തി പാടി-
പ്പൊന്മച്ചകങ്ങളിലിരുന്നു കളിപ്പതായും.

൧൧

വൈവസ്വതൻമുതലതേവരെയുത്ഭവിച്ചു-
ഭൂവല്ലഭർക്കുടയ ഭൂരിശുഭസ്വരൂപം
ധീവന്ദ്യചിത്രകൃദധീശ്വരനിർമ്മിതം ശ്രീ-
കൈവന്നിണങ്ങിയ വരാന്തകൾ ചേർന്നതായും,

൧൨

താരങ്ങളും തരളമേഘവുമൊട്ടു താഴ്ന്നാ-
ദ്വാരത്തിലൂടെയനിശം ഗതിചെയ്വതായും
ഏറെത്തിളങ്ങിന മഹീശ്വരി തന്റെ ഹർമ്മ്യം
ക്രൂരസ്വഭാവയവളൊന്നു കലുക്കി പോക്കാൽ.

൱൩

വൈരസ്യവക്ത്രമൊടു മന്ഥര വന്നടുത്ത-
നേരത്തിലുററു ഹൃദി സംഭ്രമസംശയങ്ങൾ
സ്ത്രീരത്നമാകുമവനീശ്വരി പൂകിലും താൻ
ധീരത്വമോടതു വെളിയ്ക്കവൾ കാട്ടിയില്ല.

൱൪

'കേട്ടില്ലയോ' കുസൃതി മന്ഥര ചൊല്ലി മന്ദം,
'രാട്ടിൻെറ കൃത്രിമതരങ്ങൾ പരിശ്രമങ്ങൾ;
നാട്ടികൽ മന്നനിനി രാമ,നൊരുക്കമെല്ലാം
കൂട്ടിക്കഴിഞ്ഞു—ഹത നീ കഥയെന്തറിഞ്ഞു.

൱൫

തീ വീണു നിൻെറ നെറുക നീറിയെരിഞ്ഞിടുമ്പോൾ
നീ വീണവായന ഹിതാൽ തുടരുന്നു കഷ്ടം!
ഈ വീരപത്നിയുടെ മോടിയുടൻ കുറഞ്ഞു
ഭൂവീഥി മേലിനി നിനക്കവലംബമെന്താം.

൱൬

തുമ്പാകെയററവനസത്തധികപ്രസങ്ഗ-
ക്കാമ്പാണു രാമനിതു ഞാനറിയുന്നു മുൻപേ
തൻപാട്ടിലായവനു ഭൂപതി കൂടിവന്നാ-
ലമ്പോ! കുരങ്ങിനു സുരാ രസപാനമായി.

൱൭

എന്നോക്കുനോക്കുമഥ കൂനി നടക്കുമെന്നാ-
ല്ലെന്നേ വിളിയ്ക്കുമനയത്തൊടു കൂനിയെന്നായ്
മുന്നേ ശിശുത്വമതിലിങ്ങനെ വാച്ച ധാർഷ്ട്യം
പിന്നേതുകാലവുമകന്നിടുവാൻ ഞെരുക്കം.

൱൮

സാരസ്യവേദി സകലാഗമതത്ത്വസാര-
പാരങ്ഗതൻ നിയതധീ പടു വീര്യശാലി
ഭൂരഞ്ജനൈകരസികൻ ഗുരുവൃദ്ധഭക്തൻ
ധീരൻ ഹിതൻ ശുഭരതൻ ഭരതൻ ഹിതൻ മേ.

൧൯

മുന്നിൽ ജനിച്ചതവകാശിനിലയ്ക്കൊരാള-
മുന്നിദ്ദമോൎത്തിടുകയില്ല, ഗുണം പ്രമാണം;
വന്നിഷ്ടരം ഭുവി വിഷം പ്രഥമം പയോധി-
തന്നിൽ ഭവിച്ചു ഫലമെന്തതെവൻ ഭുജിയ്ക്കും.

൨൦

ഇന്നേവരെബ്ഭരതനാണഭിഷേകമെന്നു-
തന്നേ നിനച്ചു മരുവീ ജനമാകെയെന്നാൽ
നിന്നോക്കനീതിവശനാം നൃവരൻെറ തന്ത്ര-
മെന്നോ കടപ്പമുലകൊന്നു മറിച്ചുവല്ലോ.

൨൧

നിൎഗ്ഗന്ധശുഷ്കസുമമാകിന രാമനെത്തൽ-
സ്വൎഗ്ഗത്തിൽനിന്നവതരിച്ചൊരു ദേവനെന്നായ്
ദുൎവ്വിയന്നു നിരൂപിച്ചനയപ്രകാര-
മാൎഗ്ഗം ചമപ്പവർ മഹീശനു സേവകന്മാർ.

൨൨

പുല്ലും മഹാമലയുമെന്നതുപോലെ, പാറ-
ക്കല്ലും വിശേഷരുചി ഹീരവുമെന്നപോലെ,
അല്ലും പെരുംപകലുമെന്നതുപോലെ, ഭേദം
ചൊല്ലുന്നു രാമഭരതക്കു ജനങ്ങളെല്ലാം.

൨൩

തോടും പയോനിധിയുമെന്നതുപോലെ, ശുഷ്ക-
മോടും പ്രതപ്തരുചി ഹേമവുമെന്നപോലെ,
കാടും നവം പുരവുമെന്നതുപോലെ, ഭേദം-
കൂടുന്നു രാമഭരതക്കിതു കാണ്മതല്ലോ.

൨൪

രാമൻ സമസ്തകനയത്തിനുമൊക്കിലേക-
ധാമം മഹാരസികനെന്നു തെളിഞ്ഞിടുന്നോൻ,
സാമൎത്ഥ്യമില്ല കഥയില്ലിവനോടു ലോകം
വൈമത്യമോടു മരുവുന്നതു കുററമാണോ,

൨൫

സ്വാന്താവഹം കുടിലഭാവമൊതുക്കി രാമൻ
വൻതാഴ്മയും സുനയവും കളവോടു കാട്ടി
തൻതാതസന്നിധിയിൽ വാഴ്‌വതിനുള്ള ഹേതു-
വെന്താണതെന്നിഹ നമുക്കു തെളിഞ്ഞുവല്ലോ.

൨൬

കൌസല്യ ജാനകിയിവൎക്കൊരു ദാസിയായി-
വാസം നിനക്കു ചെറുതും ഹിതമല്ലയെങ്കിൽ
നീ സത്വരം ഭരതനെ ക്ഷിതിനാഥനാക്കാൻ
ശ്വാസം നിലപ്പതുവരെപ്പണിചെയ്തിടേണം.

൨൭

നാടാകെ രക്ഷയിലിരിയ്ക്കുണമെങ്കിൽ മേലിൽ-
ക്കാടാകണം സപദി രാമനു വാസഗേഹം,
കേടാൎന്നമേകിന വിഷദ്രു ഗൃഹേ വളൎന്നാൽ
കോടാലിവച്ചതു മറിപ്പതു ലോകരീതി.

൨൮

ഇമ്മന്നിലുള്ള മഹിളാജനമൊക്കെ മോശ-
മെന്നിട്ടു ഞാനൊരുവൾതാൻ രസികത്തിയെന്നായ്
തന്മന്ദിരത്തിലവനണ്ടൊരു 'രംഭ', ഭാവാ-
'ലമ്മച്ചി'യെന്നവൾ കളിച്ചു തിളച്ചിടുന്നു.

൨൯

ഞാനഷ്ടവക്രമുനിയാമവനുള്ള ജായാ-
സ്ഥാനത്തിരിയ്ക്കുവതിനൊത്തവളാം വപുസ്സാൽ
ആ നൽസഖീജനമൊടേവമുരച്ചുനിന്നെൻ-
മാനംകെടുത്തിയവൾ മുന്നമിതോൎക്കവയ്യ.

൩൦

എന്നാണു കാലവളെടുത്തിവിടത്തിൽവച്ച-
തന്നാൾമുതൽക്കിവിടെയുള്ള സുഖം തകൎന്നു,
ഇന്നാപ്പിശാചിനെയുടൻ വഴിയിങ്കലാക്കാ-
തെന്നാത്തകോപമതുപോലുമടങ്ങുകില്ല.

൩൧

ലാക്കിൽ ധരിപ്പൊരു തുണിയ്ക്കിണക്കുടിനില്ലാ-
താക്കിപ്പെരുംവഴിയിലേക്കവളേ വിടാതെ
ചാക്കില്ലെനിയ്ക്കു, കളിയും ചിരിയും തകർപ്പും
പോക്കിക്ഷണം കുസൃതിതൻനില ഞാൻ മറിയ്ക്കും.

൩൨

അമ്മാത്തു നിൻസുതനെ വാണിടുവാനയച്ചു
ചുമ്മാതെയല്ലതിലുമുണ്ടൊരു ഗൂഢതത്ത്വം;
വന്മായമേറുമവർ പുരുഷർതൻഹൃദന്തം
കാണ്മാൻ മിടുക്കുടയ നാരികളേറെയില്ല.

൩൩

നാട്ടാർക്കു നിൻഭർത്തനിൽ പ്രിയമേറു മേററം
രുട്ടാണു രാമനൊടു തത്ത്വമിതൊട്ടുമുൻപേ
രാട്ടാശയത്തിലറിയുന്നതിനാൽ കുഴപ്പം
തട്ടാതിരിപ്പതിനു മാററിയതാണു നൂനം.

൩൪

ധീരാഗ്രനാം ഭരതനോടു ഭയം വെറുപ്പും
വൈരാദിയും മനസി രാമനു ജന്മസിദ്ധം;
പോരായ്മ തൻഹിതഗതിയ്ക്കു വരാതിരിയ്ക്കാൻ
പോരാഞ്ഞു നിൻസുതനെ മാററിയകററി രാമൻ.

൩൫

ദേവാസുരാഹവവിരാമദശാന്തരത്തിൽ
ഭൂവാസവൻ കുതുകി തന്ന വരങ്ങൾ രണ്ടും
നീ വാങ്ങണം പതിയൊടെങ്കിൽ നമുക്കു മേലിൽ
ദൈവാനുകൂല്യമിതിലേറെ വരേണ്ടതില്ല.

൩൬

തപ്പിട്ടാളിടും ഭരതനെ ക്ഷിതിനാഥനാക്കി-
പ്പട്ടാഭിഷേകമധുനൈവ നടത്തിടട്ടേ!
മുട്ടാതെ രാമനൊരു യോഗിനിലയ്ക്കു കാട്ടിൽ-
പ്പെട്ടാവസിച്ചിടുക മേൽ പതിനാലുകൊല്ലം.

൩൭

ഭൂപാലനോടിവ വരങ്ങൾ വരിച്ചുവെന്നാൽ-
താപാഗമത്തിനിനിമേലവകാശമില്ല;
പാപാദിശങ്കയിതിലെന്തിനു ലോകരക്ഷാ-
വ്യാപാരപുണ്യഫലമാണിതിനുള്ള ലാഭം.

൩൮

പാരായതിന്നധിനാഥത പൂണ്ടു പൊന്നിൻ-
തേരാർന്നശേഷമൊരു നിൻതനയൻ ഗമിക്കെ
സ്ഫാരാദരാജ്ജയജയേതിജനം മുഴക്കു-
മാരാവഗീതി തവ കേൾപ്പതിനാശയില്ലേ?

൩൯

ഹേമാസനാധിഗതനായ് ധരണിക്കു ശശ്വൽ-
ക്ഷേമാദിചേർത്തഖിലവന്ദിതപാദനായി
പ്രേമാകുലൻ ഭരതനിക്ഷിതി കാത്തുകാണാൻ
നീ മാനസത്തിലതുല്യാശ വഹിപ്പതില്ലേ.

൪൦

ഭൂരാജലക്ഷ്മി വിനമൽക്ഷിതിപാലമൌലി-
ഹീരാദിനിർഗ്ഗളിതനിർമ്മലകാന്തിപൂരാൽ
നീരാജനം തവ സുതകഴലിണയ്ക്കു കണ്ടുകൾ-
ത്താരാർദ്രമാവതിനു വാഞ്ഛ വഹിപ്പതില്ലേ.

൪൧

രാമൻ നൃപൻ, മഹിഷി സീത,യവർക്കു ദാസീ-
സ്തോമത്തിൽ നിയ്യൊരുവൾ വീട്ടുപണിക്കു നില്പോൾ;
ഈമട്ടു വന്നിടുകിലായതു കണ്ടു പിന്നെ
നാമല്പിതത്രപയൊടെങ്ങിനെ നാട്ടിൽ വാഴ്‌വം?

൪൨

ഭൂജാനിതൻമഹിഷിയെന്നു പറഞ്ഞു നാക-
സ്ത്രീജാതിയും ജഗതി സീതയിലാദരത്താൽ
പൂജാവിധങ്ങൾ തുടരുന്നതു കാൺകിൽ നമ്മൾ-
ക്കാ ജാതകപ്പിഴയിതിൽപരമെന്തു വേണം.

൪൩

മന്നിൻെറ നായകത രാമനമിപ്പദങ്ങ-
ളൊന്നിച്ചു കേൾക്കുവതുതന്നെ നമുക്കസഹ്യം;
എന്നിസ്ഥലാശ വിവരിച്ചുകഴിഞ്ഞു മേലിൽ
നിന്നിഷ്ടതന്നെ ഫലസിദ്ധിയതിന്നു മാൎഗ്ഗം.

൪൪

വൈരാദിഹിംസ്രവശമാനസനാണു രാമൻ,
ദൌരത്ഥ്യശാലിയവനാവിധമുള്ള കാട്ടിൽ
പോരായ്മ പററിടുകയില്ല, സഖാക്കളായി-
ച്ചേരാൻ തരം വരികിലാക്കതു ഹൎഷമല്ല.

൪൫

കൂട്ടിൽ പ്രിയം പെരുകിടുന്ന സഖാക്കളെത്തൽ-
കാട്ടിങ്കലെന്നിയെ നിനയ്ക്കുകിലെങ്ങു കിട്ടും
നാട്ടിൽ ജനത്തിനു ചതുൎത്ഥിയിലിന്ദുവായീ-
മട്ടിൽക്കഴിപ്പതവനാം സുഖമല്ലയല്ലോ.

൪൬

ഭദ്രം ഹിതത്തിനൊടു വാതലിൽ മുട്ടിടുന്നു
നിദ്രയ്ക്കിതല്ല സമയം ജവമേൽക്ക ദേവീ!
ഹൃദ്രമ്യയായരികിലെത്തിയ ഭാഗ്യലക്ഷ്മി-
ക്കാർദ്രതപമോടനുവദിയ്ക്ക നിജാനുഷങ്ഗം.

൪൭

നല്പാരിജാതമധു കയ്ക്കിലണച്ചു ദൈവം
മേല്പാങ്ങൊടായതു കുടിയ്ക്കുകതാൻ ശ്രമം തേ;
തല്പാദസങ്ഗമിതമാം ക്ഷിതിഭൃൽക്കിരീട-
മപ്പാടെടുത്തു തവ പുത്രനു ചാൎത്തിയാലും."

൪൮

ഗാത്രസ്വഭാവഗതിതാനൃജുവാക്കുമോക്കി-
ലത്രയ്ക്കു വക്രത വഹിച്ചു നിജാശയത്തെ
അത്രസ്ത മന്ഥര തുറന്നു വെളിപ്പെടുത്തി
മാത്രയ്ക്കുനിന്നു ചെറുതൊന്നഥ വിശ്രമിച്ചാൾ.

൪൯

കേൾക്കാനെവക്കമഴലേകിന വാക്ക ദാസി
ധിക്കാരമോടരുളവേ ഹൃദി രാജ്ഞി രോഷാൽ
'നിൽക്കാതെ പോ പടി കടക്കുക'യെന്നരയ്ക്കാൻ-
നാക്കാടിയെങ്കിലുമിടയ്ക്കു ബലാലടക്കി.

൫൦

ഘോരാനലക്കനലിലിട്ടതിതപ്തമാക്കി
നാരാചപങ്ക്തി ചെവിയിൽ തിരുകുമ്പ്രകാരം
ശ്രീരാമനിൽ പഴി കലർത്തിയ വാക്കകൾ
തീരാത്ത വേദന മഹീശ്വരിയാൾക്ക ചേർത്തു.

൫൧

ആക്കാളക്രൂടസമവാക്കുകൾ ചൊന്നതന്നാൾ
കേൾക്കാതെയും ചിലതു കേട്ടമിരുന്ന രാജ്ഞി;
ഏൽക്കാമ്പുരുക്കമവയിൽ ചിലതുള്ളിലേക്കൊ-
ട്ടേൽക്കാതിരിപ്പതിന്ന കാതുകൾ പൊത്തി കയ്യാൽ.

൫൨

ആ മന്ഥരാവദനകോടരജൃംഭിവാക്യ-
സ്തോമങ്ങളായ ഭുജഗങ്ങൾ കടിയ്ക്കയാലേ
ആമഗ്നിതാത്മമതിമോഹയതെന്നപോലെ
ഭൂമണ്ഡലേശ്വരി വസിച്ചു കുറച്ചുനേരം.

൫൩

ഒന്നാമതല്പയൊരുപെണ്ണതിവൃദ്ധ ദാസി
മുന്നാൾമുതൽ സ്വചരണാശ്രയവൃത്തിയേല്പോൾ
ഇന്നാത്മഭക്തകളിലഗ്രജ—കോപമേററം-
വന്നാലുമെന്തു ഫലമെന്തവളോടു ചെയ്യും?

൫൪

തന്നാധികൾക്കുടയ കമ്പനമാകെ മാറി-
പ്പിന്നാത്മമഞ്ചമതിലല്പമെണീററു രാജ്ഞി
വന്നാശയക്ഷമ വഹിച്ചു മൃദുസ്വരത്തിൽ-
ച്ചൊന്നാൾ നിജപ്രകൃതിമാധുരി മാററിടാതെ.

൭൫

"രാമൻ മദീയനിഹ മൂത്തമകൻ ഗുണാഭി-
രാമൻ, ധരയ്ക്കവനെ നായകനാക്കിവയ്ക്കാൻ
ക്ഷേമപ്രദോന്നതമഹം തുടരുമ്പൊളെന്തു
മാമൽക്കചേതസി തജയ്ക്കവകാശമുള്ളൂ?

൭൬

ശ്രീരാമദേഹഗതരോമലവത്തിനായ് ഞാൻ
നൂറായിരം ഭരതരെത്തൃണമായ് ത്യജിയ്ക്കാം,
ആരാൽ സുരേന്ദ്രനഗരീമണിയെത്തൃണാർത്ഥം
വൈരാൽ ത്യജിപ്പതിനു മൂഢനെവൻ നിനയ്ക്കും?

൭൭

തിയ്യല്ല മന്മുടിയിൽ വീണതു ഭാഗ്യമേഘം-
പെയ്യുന്ന കല്പമലർതന്മഴയാണു നൂനം;
നിയ്യന്ധ കാണ്മു, വിപരീതനിലയ്ക്കനിയ്ക്കു
മെയ്യുദ്യ പൂകളിരിനാൽ പുളകം വഹിപ്പൂ.

൭൮

എന്നങ്കരങ്കമതിൽ വന്നൊഴിയാതിരിയ്ക്കും,
ഞാനല്ല നല്ല കഥയെന്നുമുരച്ചിടേണം,
മുന്നം മുതൽക്കു പതിവിങ്ങനെ രാമനോർത്താൽ-
ത്തന്നമ്മയോടുമവനിത്രയിണക്കമില്ല.

൭൯

താതന്റെ കയ്യിൽ നിവസിയ്ക്കുകയില്ല, തങ്ക
ചേതഃപ്രിയത്തൊട്ടു വിളിയ്ക്കിലടുക്കയില്ല
ജാതസ്മിതം സതതമെൻമടിയിങ്കൽ വാണു
ഗീതങ്ങൾ പാടി വിഹരിച്ചു രസിച്ചു തുള്ളും.

൮൦

ആ വക്ത്രമാ,മധുരമാംസ്മിതമാ, വിനീത-
ഭാവം, സുദീർഘരുചി സുന്ദരമാത്മഗന്ധം,
ആ വൻവിശാലനിടിലം, ദൃഢമാപ്രതപ്ത-
സൌവർണ്ണകാന്തി തനു, കോമളബാഹുവല്ലി,

൬൧

ആ വിസ്തൃതദ്യുതിയുരസ്സു,മൃതപ്രവാഹ-
മാവിഷ്കരിച്ചിടുമൊരാമൊഴി,യാവിലാസം,
ഭ്രൂവില്ലു,താച്ചെറിയപല്ലിവയോർക്കിലപ്പോൾ
ഭ്രൂവിങ്കലെന്റെ കഥതന്നെ മറന്നിടും ഞാൻ.

൬൨

മാനാധികോന്നതഗുണൻ മമ രാമനായി-
ട്ടീനാട്ടു കാക്കുവതിനേകിന പൊന്മഹത്തിൽ,
ഞാനാടിടും സപദി തുള്ളിടുമേറുവീണാ-
ഗാനാദിചെയ്യുമതിലാർ പറയുന്നു കുററം?

൬൩

കൊച്ചായിരുന്നപൊഴുതായവനാവഹിച്ച-
നൽച്ചാപലങ്ങളിനിയെന്നൊരു നോക്കു കാണും?
തച്ചാതുരീസുഷമയോർക്കിലിന്നുമശ്രു-
വാച്ചാദരാൽ സപുളകോദ്ഗമയായിടും ഞാൻ.

൬൪

ചിററമ്മയെന്നു പതറിപ്പറയുന്നതും, ഭ്ര-
പററെക്കിടന്നു പൊടി വാരി രസിപ്പതും,താൻ
മുററം മുലയ്ക്കു കളവായ്ക്കരയുന്നതും ക-
ണ്ടററം പെടാത്ത രസമന്നിവൾ പൂണ്ടിരുന്നു.

൬൫

സ്വൈരം കളിച്ചു പൊടിപററിയ മേനിയാൽ വ-
ന്നാരമ്യഗാത്രനവനന്നു പുണർന്നിടുമ്പോൾ,
വാരുററ മെയ്ച്ചെളി പുരണ്ടവൾ ചന്ദനത്തിൻ-
ചാറന്നു ഞാൻ സുകൃതവൃത്ത വെറുത്തിരുന്നു.

൬൬

ഹേമപ്രകാശമണിരാജികളാൽ തിളങ്ങും-
രാമന്റെ മൌലിയിലഭങ്ഗതരാദരത്താൽ,
ആ മഞ്ജുകല്പമലർ ഹർഷഭരാന്ധദേവ-
സ്തോമം പൊഴിയ്ക്കുവതു കാണ്മതിനാഗ്രഹം മേ,

൭

വൈജാത്യദുർഭഗത സവ്മകന്നു രാമൻ
ശ്രീജാനകീമഹിഷിയാലുപജുഷ്ടപാൎശ്വൻ
ഭ്രുജാനികൾക്കുടയ നാഥത പൂണ്ടു കാണ്മാൻ
ധീജാഢ്യമററലകിലേതൊരുവൻ കൊതിയ്ക്കാ.

൮

താനാഥനെന്നു ഭരതൻ സുവരാൎഹമായ-
പൊന്നാസനത്തിൽ മരുവീടിലുമെന്തു മെച്ചം
മിന്നാമിനുങ്ങുദയശൈലശിരസ്സിൽ വാണു-
വെന്നാലുമെന്തിളയലുള്ളിരുളെത്ര മാറും?

൯

ഭ്രുതന്നിലാരുമൊരുപോലെ പുകഴ്ത്തിടുന്ന-
പൂതസ്വഭാവനിധി രാമനു ചേൎന്ന പത്നി
സീതയ്ക്കുമിയ്ക്കുടയൊരാത്തനുജയ്ക്കു കൂടി
നീ തക്കമററു പല കുററമുരച്ചു കഷ്ടം!

൧൦

ബ്രഹ്മാവിനോടു സമനാം ജനകൻ പിതാവു,
സന്മാന്യയാം ജനനി ദേവി ധരിത്രിതന്നേ;
ഇമ്മാതിരിയ്ക്കുടയ വത്സയിലും പെരുക്ക-
മുന്മാദമോടധികപാപമുരച്ചു ഹാ! നീ.

൧൧

ശീലത്തിലായ്ജനകജയ്ക്കു ഫലമേൽക്കിലപ്പോൾ
ശൈലം നിജസ്ഥിതിയെവിട്ടു ചലിച്ചുവെന്നാം,
കോലം കറുത്തുവശമാം ഹിമവൽഗിരിക്കു,
പാലംബുധിയ്ക്കുടയൊൎപ്പിലുമുപ്പുവായ്ക്കും.

൧൨

ഉൽക്കണ്ഠയോടവനെ ഞാൻ മടിയിങ്കൽവച്ചു
ഹൃൽക്കഞ്ജഹൎഷമൊടു മന്മുലനൽകി മുന്നം
അക്കയ്യുകൊണ്ടവനു വൻവിഷമേകുവാനോ
തൽക്കൎക്കശപ്രകൃതി ചെയ്വു മമോപദേശം.

൩൭

തൻപുത്രനെപ്പെരിയ കാടതിലേയ്ക്കയച്ചു;
താൻപുത്തനാം മണിഗൃഹത്തിൽ വസിയ്ക്കുവാനായ്
അൻപുള്ളതള്ളയെവളോർത്തിടുമമ്പ! നിന്നക-
ക്കാമ്പുദഹിയ്ക്കുമൊരുവക്രതയെത്രഘോരം!

൩൮

കാട്ടിങ്കലെന്മകനലഞ്ഞു വസിയ്ക്ക, ഹർമ്മ്യ-
ത്തട്ടിങ്കൽ ഞാൻ ബഹുസുഖത്തൊടു വാഴ്ക നിത്യം;
ഒട്ടിത്തരം നിലയിലും പരമെത്ര ഹൃദ്യം
നാട്ടിങ്കലാത്മസുതഭൃത്യതയെന്മതത്തിൽ!

൩൯

രാമൻ കടക്കുകിൽ വനം ഗുണമാർന്ന നാടാം,
ഭീമം പയോനിധിയുടൻ കരയായ്ഭവിക്കും;
കാമം മരുസ്ഥലി സുരദ്രുമവാടിയാകു,-
മീമട്ടിലാരവനെയെങ്ങനെ കാട്ടിലാക്കും?

൪൦

മന്നിങ്കലെത്രമഹിതം പുരവും തദീയ-
സാന്നിദ്ധ്യസൌഖ്യവിരഹാൽ പെരുതായകാടാം;
തന്നിഷ്ടരം മതമതോക്കുകിൽ നമ്മളെത്താൻ
വന്നിസ്തുലാടവിയിലേയ്ക്കു വിടുന്നതല്ലോ.

൪൧

പാരിൽ പെരുക്കമൊരനാഥതയെൻവെളുത്ത-
പേരിൽ കറുപ്പു ധരണീശനകാലമൃത്യു
പോരിത്ഥമെൻഭരതനററ വിരോധവായ്പും,
നേരിട്ടിടുന്നതിന്നു നന്നു തവോപദേശം.

൪൨

താനേ കഴുത്തിലിഹ കത്തിയിറക്കുവാനോ
നീ നേരിൽ മൂഢമതിയിന്നു പറഞ്ഞിടുന്നു
തേനേവമോതി വിഷപാത്രമെടുത്തെനിയ്ക്കു,
ഹീനേ! പെരുങ്കപടമോടു തരുന്നുവോ നീ?

൯൪

ലോകക്കു രാമനൊടു നീരസമാണുപോലും!
ഭൂകന്യ നിർഭരമഹങ്കൃതയാണുപോലും!
ആകട്ടെ! മേലിവിടെ നിന്നിതുപോലെ ചൊന്നാൽ
പാകം മമ പ്രകൃതമപ്പൊഴുതൊട്ടമാറും."

൯൫

ഭ്രൂവല്ലിവും പരുഷമായ് പ്രചലിച്ചിടാതെ,
ധാവൾക്കരങ്ങമിഴി ചെററു ചുകന്നിടാതെ,
ഭാവത്തിനൊട്ടുമൊരുമാററമിയന്നിടാതെ-
യേവം പറഞ്ഞു വിരമിച്ചിതു സാധ്വി രാജ്ഞി.

൯൬

എന്നഞ്ജുഭാവമിടറാതവൾ ചൊന്നവാക്ക-
ന്നമ്മന്ഥരയ്ക്കധികമാധി മനസ്സിലേകി,
നന്മന്ത്രവാദിയുടെ പാവനമാം ജപം താ-
നമ്മത്തമാകിന പിശാചതിനെന്നപോലെ.

൯൭

ധർമ്മജ്ഞ രാജ്ഞിയരുളീടിന വാക്കതെല്ലം
ദുർമ്മന്ഥരയ്ക്കുടയ വക്രത മാററിയില്ല;
കർമ്മത്തിനാലുദിതമായ മഹാഗദത്തെ
നൈർമ്മല്യമേറിന ഭിഷൿക്രിയയെന്നപോലെ.

൯൮

ദുസ്സ്വപ്നരാജ്യമതിൽ മുത്തൊടു താൻ ചമച്ചോ-
രാസ്സ്വർണ്ണമാളികയിടിഞ്ഞുപൊടിഞ്ഞുകാണ്കെ
ഭാസ്വൽപ്രസാദനില മങ്ങി മുഖത്തു വല്ലാ-
തസ്വസ്ഥഭാവമതുനാളവളാവഹിച്ചാൾ.

൯൯

ആര്യസ്വഭാവനിധി രാജ്ഞി പറഞ്ഞതൊക്കെ-
ക്കാര്യം ഹിതം മഹിതധർമ്മമതീവ ഹൃദ്യം
നാര്യഗ്ര്യയാമവളൊടൊന്നുമുരയ്ക്കുവാനായ്
ധൈര്യം വരാതെയഥ മന്ഥര സംഭ്രമിച്ചാൾ.

൯൫

അല്പം മുഹൂർത്തമവളിങ്ങനെ വാണു പിന്നീ-
ട്ടല്പന്നബോധമൊട്ടറങ്ങിയെണീററപോലായ്
ഹൃല്പങ്കജത്തിൽ വെളിവോട്ടമടക്കമോട്ടം
തല്പസ്ഥയാമവനിനായികയോട്ട ചൊന്നാൾ:

൯൬

"തിന്നുന്ന ചോറിനതുപോലിഹ നന്ദികാട്ട-
കെന്നുള്ളതീ നരകുലത്തിനു മുഖ്യധർമ്മം
നിന്നാൾപ്രിയത്തെ നിനയാതെ നിനക്കു ഭവ്യം-
വന്നുത്ഭവിപ്പതിനു ഞാനതുകൊണ്ടു ചൊന്നേൻ.

൯൭

ന്യായം തികഞ്ഞ മമ വാക്കരുധരി തുള്ളിയും നിൻ-
ധീയത്ര പൂകിട്ടമല്ലാൽ ഗ്രഹിയായ്കമൂലം
സ്വീയം ശ്രമം ഭുവി കമഴ്ത്തിയ മൺകുടത്തിൽ-
ത്തോയം പൊഴിയ്ക്കുവതുപോൽ ഫലശൂന്യമായി.

൯൮

നോക്കിൽ പ്രണാശദശ വന്നവരുള്ളു നേരേ
നിൽക്കില്ലയെന്നു പറയുന്നിതു പണ്ഡിതന്മാർ,
തക്കിപ്പു ദുസ്സ്മൃതികളിൽ കഴൽ വച്ചിട്ടംനിൻ-
പോക്കികൽനിന്നതിഹ വാസ്തവമെന്നുകാൺമൂ.

൯൯

കേൾക്കുന്നവർക്കു രുചിയേകിന വാക്കു ഭങ്ഗി-
യൊക്കുംവിധം പലതുമോതിയട്ടത്തുകൂടി
കയ്ക്കും ഫലങ്ങളെയണപ്പവർ മന്നവർക്ക-
ധീയ്ക്കുന്നതപ്രിയമിയാറിന സേവകന്മാർ.

൱

കാര്യം തുറന്നുനിഗദിച്ചുനയത്തിൽനിന്നു
ധൈര്യത്തൊടേ ഭുവി തട്ടപ്പവരെ പ്രഭുക്കൾ
വൈര്യഗ്രരെന്നു കരുതുന്നതു ലോകരീതി
ഭ്രൂയ്യസ്ഥ നിൻകഥയുമിന്നിലതന്നെ ചൊൽവൂ.

൯൧

കാക്കയ്ക്കുപോലുമിഹ തന്നുടെ കുഞ്ഞു പൊന്നോ-
ടൊക്കുന്നുപേത്തുലകിലീസ്ഥിതിതന്നെ യുക്തം;
തക്കത്തൊടന്യസുതരിൽ പ്രതിപത്തിയേറെ-
വെയ്ക്കുന്ന നിൻ ചരിതമിന്നതിശോചനീയം!

൯൨

ഹന്മോദകാരി തവ രാമ,നതീവ മൂഢൻ
വന്മോശമാണു ഭരതൻ ശരിതന്നെ,യെന്നാൽ
സമ്മോഹനങ്ങൾ പരനുള്ള രദങ്ങളേക്കാൾ-
ത്തന്മോന്നതന്നെ ഹിതമേവനുമെന്നു സിദ്ധം.

൯൩

നന്മക്കളങ്ങളിതരാത്മജരെന്നുറച്ചു,
തന്മക്കളെന്നവിധമാരവരെഗ്ഗണിയ്ക്കും?
നമ്മൾക്കു നമ്മുടെ തലയ്ക്കു പരന്റെ കയ്യു
മേന്മയ്ക്കു പററിട്ടുകയില്ലതു കാണ്മതല്ലോ.

൯൪

ശ്രീരാമരോമശകലത്തിനു പുല്ലുപോലെ
നൂറായിരം ഭരതരെക്കളയാമതെന്നോ
നേരായി നീ പറയുമിമ്മൊഴിയെൻചെവിയ്ക്കു
ഘോരാന്ധ്യലോകജയപുഷ്ടതരാട്ടഹാസം.

൯൫

തന്നാത്മജക്കു പരമോന്നതി വന്നുചേരാ-
നിന്നാരുമേത്തുമുലകിൽ പണിചെയ്തിടുന്നു,
നിന്നാശയം സുതനധോഗതിയെക്കൊടുപ്പ-
തെന്നായിവന്നു വിധിതൻവിപരീതഭാവാൽ.

൯൬

ഭൂസാർവ്വനായകത തന്റെ സുതക്കു കിട്ടാ-
നാസക്തിയേതുമററിഷിയ്ക്കുമദിപ്പതത്രേ
ദാസപ്രവൃത്തിയെ വരിപ്പൊരു നീ വിശുദ്ധി-
ഭാസുന്ന കേകയകുലത്തിനു ധൂമകേതു.

൯൭

വന്മാനവും ധനവുമൊക്കെയകന്നലഞ്ഞു
പിന്മാറി മേൽ പുകഴു ലഭിയ്ക്കുകിലെന്തു ചന്തം!
തന്മാനയൌവനബലാദിയകന്നമെയ്യിൽ
പൊന്മാലതൊട്ടവ വിഭൂഷകൾ ചാർത്തിടുംപോൽ.

൯൮

ചോറെന്തു ചൊല്ലിടുകിലോ വയർ വീർക്കുകില്ല,
നീരെന്നുരച്ചിടുകിൽ മാറുകയില്ല ദാഹം,
പേരവ്വിധം വിമലമേല്ക്കുകിലെന്തു ലാഭം
സൈ്വരം ധരാദിവിഭവത്തെയതാർക്കു നല്കും?

൯൯

പുത്രന്റെ നന്മയെ വെടിഞ്ഞു യശസ്സിനായി-
മാത്രം കൊതിയ്ക്കുമൊരുനീ ദയനീയതന്നേ;
പാത്രത്തിലുള്ള പുതുപാലകലെക്കളഞ്ഞു
ചിത്രസ്ഥമായ മൃഗതൃഷ്ണയതാർ വരിയ്ക്കും?

൧൦൦

തന്മക്കളെപ്പെരുവനത്തിലയയ്ക്കുവാനൊ-
രമ്മയ്ക്കു നേർക്കരികിൽനിന്നുപദേശമേകാൻ
ഉന്മത്തയല്ല വിടുഭോഷയുമല്ലതീവ
ഞാന്മന്ദയല്ലഥ പെറാത്തൊരു പെണ്ണുമല്ല.

൧൦൧

സൽഗുണ്യവാരിനിധിയാം ഭരതൻ വിശിഷ്ടൻ
തൽപുത്രനെന്നു ജനമോർത്തമരുന്നു ഞാനും;
കെല്പുള്ളിലേറുമവനെഗ്ഗൃഹനാന്തരത്തിൽ
പാഴ്പ്പുള്ളിയായ് വിടണമെന്നരുളീലയല്ലോ.

൧൦൨

സത്യത്തിൽ രാമനുടെയാപ്രകൃതങ്ങളൊന്നും
മത്യന്തരത്തിലറിവില്ല നിനക്കു നൂനം
അത്യന്തമുള്ളിലിതുപോലതിയായ മായാ-
കൃത്യം പരം പെടുമൊരാളൊരിടത്തുമില്ല.

൱൩

ഒട്ടും മനസ്സിലൊരു സക്തി പെടാതെയെന്തും-
കാട്ടും, മഹാമുനികളേയുമവൻ മയക്കും,
തട്ടുന്നതില്ല ഗുണമൊന്നുമകത്തവന്റെ-
മട്ടർച്ചിയിങ്കലറിയാനെവനും ഞെരുക്കം.

൱൪

നീ രാമനെപ്പുരനതെന്നു നിനയ്ക്കിലപ്പോൾ-
ച്ചേരാ മതിയ്ക്കുഫലമുയർത്തിടുമീ മമത്വം
നേരാകുമിഷ്ടമവനാരൊടുമില്ല തത്ത്വ-
മാരായ്കിൽ ദ്വേഷവുമകന്നവനെന്നു കാണാം.

൱൫

വന്നിദ്ര പൂണ്ടനിശവും ജളരാശിമദ്ധ്യം
തന്നിൽ കിടക്കുമിവനൊന്നുമറിഞ്ഞിടാത്തോൻ
ഉന്നിദ്രമെന്തുമറിയുന്നവനെന്ന ഭാവ-
മുന്നിത്തരത്തിനൊട്ടു ചെയ്യുമിവൻ സമസ്തം.

൱൬

ഹൃത്തിങ്കലാക്കമലയാണു രമിപ്പതെന്നും,
സത്തിങ്കലും സമനസത്തിലുമൊന്നുപോലെ,
വർത്തിപ്പതാം പ്രകൃതിയേയുമതിക്രമിച്ചാം
വൃത്തികൾ ധർമ്മനിലപോലുമിവങ്കലില്ല.

൱൭

നിന്നന്തികത്തിലിഹ നിൻസുതനായി നില്ക്കും
തന്നാമ്മതന്നരികിലോ ഭുവി ശത്രുജൻ
പിന്നെസ്സുമിത്രയൊടുമങ്ങിനെ ഭാവമെന്നാ-
ലിന്നല്പമിഷ്ടമിവനാരൊടുമില്ല നൂനം.

൱൮

ഈ സീതയും കരുതിയാൽ പുരുനിർഗ്ഗുണത്വം
ഭാസീടുവോൾ ചപലതയ്ക്കൊരു ലക്ഷ്മിതന്നെ
ധീ സീമയററിവളിൽ വീണടിപ്പെട്ടു വല്ലാ-
താസീനമാകിലവിടെക്കലഹം ദൃഢം താൻ.

൧൦൯

പേവാനരപ്പടയുമായ് വിപിനാന്തരത്തിൽ
മേവാനിരിപ്പവനിലജ്ഞതയോടമന്ദം
ഭൂവാഴ്ച ചേക്കുവതു ലോകഹിതത്തിനെന്നു-
ഹാ! വാഴ്ത്തുവാൻ തുനികിലാരതു സമ്മതിയ്ക്കും?

൧൧൦

ഇന്നല്ല കൂടിടുകിൽ നാളെ മരിച്ചിടേണ്ടോ-
രിന്നാമ്മളും സകലജീവികളും ജഗത്തിൽ,
മന്നന്റെ കാര്യവുമതേവിധമാമതിങ്കൽ
ഖിന്നതപമെന്തിനു വൃഥാ നിരുപിച്ചിടുന്നു.

൧൧൧

ധീരൻ മഹീരമണനോടു വരങ്ങൾ രണ്ടും
ഭൂരക്ഷയെക്കരുതിയിന്നു വരിയ്ക്ക വേഗം
വൈരം വഹിച്ചിടുകയില്ലിഹ സർവകാര്യ-
സാരം ഗ്രഹിപ്പവർ നമുക്കനുകൂലർതന്നെ."

൧൧൨

സ്ത്രീവംശമുഗ്ധകബരീമണി റാണിയോട-
ന്നേവം പറഞ്ഞു ഭുവി മന്ഥര നോക്കിനിന്നാൾ;
വൈവശ്യമോടു വലയിട്ടു പതന്മൃഗത്തിൽ
കാൺവച്ചു കാട്ടിൽ മരുവുന്ന കിരാതിപോലെ.

൧൧൩

ആ രാജ്ഞിതൻഹൃദയധൈര്യമഹീരുഹത്തിൻ-
വേരാഞ്ഞിളക്കുവതിനുൽക്കടവാക്പ്രവാഹം
ദൌരാത്മ്യമോടവളിണക്കിയൊതുങ്ങിനിന്നാൾ,
നീരാകെ നീങ്ങിയൊരു നീരദമാലപോലെ.

൧൧൪

കൂസാതെ മന്ഥര കടന്നു നിജപ്രസംഗൌ-
ഘാസാരപൂരമിതുമട്ടു പൊഴിച്ചമൂലം
ആ സാർവഭൌമഗൃഹിണീമണിതൻമഹത്താം-
ധീസാരമന്നു ചെറുതൊന്നുലയാൻതുടങ്ങി.

൧൧൫

താനേ കരത്തളിരിനാൽ തലതാങ്ങിയൊട്ട-
സ്ഥാനേ മുഖത്തു പൊടിയും പുതുഘർമ്മമോടേ
ധ്യാനേ നിമജ്ജിതഹൃദന്തരയെന്നപോലാ-
ബ്ഭ്രനേത്രവീരവരവർണ്ണിനി വാണിതന്നാൾ.

൧൧൬

കാമം ധരാതിദൃഢഹൃത്തലമാൻ ത്രുഢ-
പ്രേമം ധരാപതിയൊടേറെ വഹിയ്ക്കിലും താൻ
ആ മന്ഥരാചലിതമാനസയായി റാണി
നാമന്ധരാമനിശമിക്കഥയോർത്തിട്ടുമ്പോൾ.

൧൧൭

സ്ഥാനാൽ കുറച്ചുമിളകാതെയുദഗ്രചിന്താ-
താനാളിടുന്നതു മറയ്ക്കുകിലും തെളിഞ്ഞും
ഭൂനാഥ വാണൊാട്ടവില,ന്നാഥ ദാസിയാളെ-
'പ്പോ നാളെ വന്നിടുക'യെന്നു പറഞ്ഞയച്ചാൾ.

൧൧൮

ശ്രീരാജപത്നിയവൾതൻഹൃദയാംബരത്തിൽ
ഘോരാംബുദാഭട വിചാരമിഷാൽ പടർത്തി
പാരാകെയന്നിരുളിൽ വിട്ടഥ വൃഷ്ടിയോട്ട-
നേരായ് ജളപ്രകൃതി മന്ഥര നിർമ്മിച്ചാൾ.

൧൧൯

യാതാസ്തനായി രവി യാമിനി വന്നുവെന്നു
വൈതാളികപ്പരിഷ വൈഭവമോടു പാടീ,
പ്രേതാകുലസ്ഥിതി കളഞ്ഞു നവീനദിവ്യ-
ശ്രീതാൻ യുവാക്കളിലണച്ചു തുണച്ചു മാരൻ.

൧൨൦

സായന്തനസ്ഫുരിതമല്ലികയിങ്കൽ നിന്നു
പായുന്ന ഗന്ധമൊടു മെല്ലെയടിച്ച വാതം
സ്ഥായന്മനോജ്ഞജഗശ്വാസിതംകണക്കേ
ഭീയന്തമററഭികലോകരിലാകെയേകി.

൱൨൧

പാരാഭിരാമ്യചിതമുത്സവലക്ഷ്മിയാലേ
മാറാതെയുന്നതവിനോദമിയന്നിടുന്നു
താരാവരൻ തനതു ചന്ദ്രികയാം പടീര-
ച്ചാറാൽ പെരുങ്കുളുർമണം ധരണിയ്ക്കണപ്പു.

൱൨൨

അന്നത്തെ രാത്രിയിരുപേരുടെ ഹൃത്തു മാത്രം
സന്നദ്ധർഭഗവിചാരശതോപമർദ്ദാൽ
ഭിന്നപ്രഹർഷരസമായതിൽ വൃദ്ധ ദാസി-
യൊന്നാശ്ശനിപ്രകൃതി മന്ഥരയന്യരാജ്ഞി.

൱൨൩

യാമം വരുന്നു മറയുന്നു മഹോത്സവശ്രീ
ഭൂമണ്ഡലം നവമിളക്കിമറിച്ചിടുന്നു;
ഈമട്ടു തെല്ലുമറിയാതെ വിവർണ്ണയായി-
ദ്ധീ മങ്ങി മഞ്ചമതിലങ്ങിനെ റാണി വാണാൾ.

൱൨൪

ഭൂവിൽ തനിയ്ക്കൊരുവളാരെതിരെന്നു ഗർവ്വു-
ഭാവിച്ചു വൻകുടിലവൃത്തി മുഖത്തു കാട്ടി
രാവിൽ തദീയനികടത്തിലൊരു'ഗ്രജന്തു'-
വാവിർഭവിച്ചിതുടൽ പൂണ്ടൊരു പാതകംപോൽ.

൱൨൫

നന്മുല്ലവല്ലിയുടെ മേനിയിലാപതിച്ച-
വന്മുള്ളു പോലധികവേദനയുള്ളിനേകി
ഹൃന്മുഷ്ടൊടൊത്തവിടെയപ്പൊളണഞ്ഞ 'ഭൂതം'
നാംമുമ്പു കണ്ട ശഠ മന്ഥരയായിരുന്നു.

൱൨൬

"എന്തീയിരിപ്പിതിനു പാർക്കിലെന്തൊരർത്ഥം
വൻതീരുമാനമിതിനൊന്നിനുമില്ലയെന്നോ
മുന്തീടുമൽക്കടവിചാരമഹാബ്ധിയിങ്കൽ
നീന്തിടുവാൻ കരുതിതല്ല നിനക്കു നേരം.

൧൨൭

പൊട്ടീ! പെരുമ്പറകൾവിട്ടയരും നിനാദം
കേട്ടീ നിനക്കു ഹൃദയം തകരുന്നതില്ലേ?
കെട്ടീമനഃസ്ഥിതി വെടിഞ്ഞു തുറക്ക നേത്രം
വാട്ടീടൊലാ ഭുവനഭാഗ്യമൊരല്പവും നീ.

൧൨൮

ഈ മന്ദിരത്തിലിയലും പലതുങ്ഗഘോഷ-
സ്തോമത്തിനുള്ള വിവിധോന്നതി കണ്ടിടുമ്പോൾ
ഹാ! മർമ്മസന്ധികളിടിഞ്ഞുതകൎന്നു നിൻഹൃ-
ത്താമജ്ജമിന്നു തകരാത്തതു കഷ്ടകാലം.

൧൨൯

ലോകത്തിനീശത രഘൂദ്വഹനേ വഹിപ്പൂ,
നാകത്തിൽനിന്നു ഭരതൻ നരകത്തിൽ വീഴ്വൂ,
നീ കഷ്ടമാകലിതദുർവ്വിധിവാർദ്ധിയിങ്ക-
ലാകണ്ഠമല്ലതിലുമേറെ നിമഗ്നയായാൾ.

൧൩൦

കയ്യിൽ സുധാരസമിരിയ്ക്കുകിലേതൊരുത്തൻ
മെയ്യിന്നിടിച്ചിലു വിശപ്പുനിമിത്തമേകം
നിയ്യിഷ്ടമുള്ള വരമേല്പവൾ വേണ്ടതൊന്നും-
ചെയ്യില്ലയെന്നൊരു ഹതവ്രതമാചരിപ്പൂ.

൧൩൧

തന്നേ നിനപ്പതിനു ശക്തി മനസ്സിനില്ല
വന്നോരൊടന്യരരുളും മൊഴി കേൾക്കുകില്ല
ഇന്നേറെയെന്തിനരുളുന്നു വിനാശകാലം
വന്നേറിയാലെവനുമിങ്ങനെതന്നെ രീതി.

൧൩൨

നിൻകയ്യിലാത്മജനു വഞ്ജയമാല കെട്ടാൻ
പൊൻകല്പവൃക്ഷമലർ ഹാ പരമേകി ദൈവം
തൻകണ്ണു പൊട്ടിയവൾ നീ കൊലമാലതാൻ നി-
ശ്ശങ്കം വിപത്തിനതുകൊണ്ടു രചിച്ചിടുന്നു.

൧൩൩

നിന്നാക്കു തെല്ലിളകിയാൽ മതി ഭൂമിപൻെറ
പൊന്നാസനം ഭരതനപ്പൊളധീനമാകും
ചെന്നായെഴുന്ന വനമാം ഗതി രാമനേവം
വന്നാൽ നമുക്കുലകു നൂതനനാകുമല്ലോ.

൧൩൪

ജീവാതുവെന്നപടി നിന്നെ നിനച്ചുപോരും-
ഭൂവാസവൻ തവ ദരിലാഷവിധാനദീക്ഷൻ
നീ വാശിയോടിവിടെ നില്ക്കുകിലൊക്കെയൊക്കും
സ്ത്രീവാതമേതുഗിരിയെത്തൃണമാക്കുകില്ല.

൧൩൫

മന്നിൻെറകോണു ചെറുതൊന്നു ലഭിയ്ക്കുമെങ്കിൽ
തന്നിഷ്ടസോദരർ പിതാക്കൾ ഗുരുക്കളേയും
വന്നിഷ്ഠരതപമൊട്ടു ലോകർ ഹനിച്ചിടുന്നു-
തുന്നിദ്രരാജപദനീതിരഹസ്യമല്ലോ.

൧൩൬

ഇക്കാര്യമെത്ര ലഘുവാണിതു സർവമോക്കി-
ലൊക്കാത്തതൊന്നുമിവളോതിയതില്ല തെല്ലും
ധീയ്ക്കാഴമുള്ളബലമാരിതിലെത്രയെത്ര
മേൽക്കാമ്പു ചേർന്നു പല സങ്ഗതി ചെയ്തിരിപ്പൂ."

൧൩൭

ഹാലാഹലത്തൊടെതിരാകിയ വാക്കു വക്ത്ര-
യാലാക്കിൽ മന്ഥര മദിച്ചു വമിച്ചതേവം
പാലായ് നിനച്ചു വസുധേശ്വരി ഹാ കുടിച്ചാൾ;
കാലാൽ ഭവിയ്ക്കുമകതാരിനു മാററമാക്കും.

൧൩൮

സൂത്രം പലേവിധമുരയ്ക്കിലതിൽ കുടുങ്ങാൻ-
മാത്രം മഹീശ്വരിയൊരസ്ഥിരചിത്തയല്ല
അത്രയ്ക്കു വൃദ്ധയവൾ കേമിയുമല്ല; പക്ഷേ
ചിത്രം! വരേണ്ടതു വരുംവഴിയാരടയ്ക്കും?

൧൩൯

നമ്മയ്ക്കു വാസഗൃഹമെന്നു പുരാ നിനച്ചു-
ചെമ്മേ സുവത്സലത രാമനിലാന്ന റാണി
മുന്നട്ടവിട്ടവനെയന്നു വെറുത്തി,താക്കും
തന്മക്കളേ ഭുവി നിജാത്മജരാകയുള്ളൂ.

൧൪൦

എന്നുണ്ണിയായ ഭരതൻ വസുധേശനായി
മിന്നുന്നതിന്നുചിതവൈഭവമാന്നിരിയ്ക്കേ
ഇന്നുവ്വിപൻ നൃപത രാമനു നൽകുവാനായ്-
ത്തന്നുള്ളിലോത്ത്ത തിട്ടഭംഗതാവിലാസം.

൧൪൧

രാമൻ നിനയ്ക്കിലിവരം ചൊന്നതുപോലെ മായാ-
ധാമൻ മമത്വമിവനിൽ സുതരാമയുക്തം;
ഭീമം വനസ്ഥലിയിലേയ്ക്കിവനേ വിടായ്കിൽ
ക്ഷേമം വരില്ലലകിനെന്നതു തീച്ചതന്നെ.

൧൪൨

വ്യാമോഹമാന്നിതുവരയ്ക്കിഹ രാമനേ ഞാ-
നാമോദമോട്ട സുതനെന്നു നിനച്ചു കഷ്ടം!
ധൂമോദ്ഗമാൽ കലുഷമായ മിഴിയ്ക്കു കാണാ-
നാമോ യഥാത്ഥനിലയിൽ ഭുവി വസ്തുരൂപം?

൧൪൩

വൻതത്വമാണു സതി മന്ഥര ചൊന്നതെന്നാൽ
ഭ്രാന്തല്പമാന്നു മറിച്ചു ധരിച്ചുപോയ് ഞാൻ;
സ്വാന്തം സുതൻെറ മഹിമയ്ക്കിനിയേത്തുമട്ടം-
താന്തന്നെയിന്നു പണിചെയ്യുക യുക്തമെന്നാം.

൧൪൪

ചേതസ്സിലെൻെറ ഹിതമൊട്ടറിയാതെ ലോക-
പ്രീതൻ സുതൻ ഭരതനെഗ്ഗണിയാതെയേവം
സ്വാതന്ത്ര്യമോട്ട കനയം തുടരും നൃപൻ, തൻ-
പാതത്തിനായ് സ്വയമിതാ കുഴി മാന്തി കഷ്ടം!

൪൰൫

പാകാഹിതോന്നതപദൻ നൃപനമ്മയായി-
സ്വീകാൎയ്യസൌഖ്യമഹിമാമൃതമാസ്വദിക്കേ
ലോകാപവാദമയദുഷ്ടവിഷം ഭുജിയ്ക്കാൻ
വാ കാട്ടുവാനിടവരുന്നതിലാർ തപിക്കും?

൪൰൬

ഘോരാടവീതലമഹിയ്ക്കു നരേന്ദ്രബാഷ്പ-
ധാരാശതാൽ സപദി നാഥപദാഭിഷേകം
ആ രാമനിപ്പൊഴുതു ചേൎത്തിടുമല്ലയെങ്കിൽ
നേരാണു കേകയകുലോത്ഭവയല്ല താൻ ഞാൻ.

൪൰൭

ഏതദ്വിധം പല വിചാരമിയന്നു മെല്ലെ-
ച്ചേതഃപ്രസന്നത വഹിച്ചു മഹീന്ദ്രപത്നി
'നീ തന്നെ നന്ദി തടവുന്നൊരു ദാസി'യെന്നാ-
സ്ത്രീതല്ലജം തദനു മന്ഥരയോടുരച്ചാൾ:

൪൰൮

"ധീയുള്ള നീ വിവിധമോതിയ തത്ത്വമൊട്ടും
മായുന്നതല്ലിനി മദീയമനസ്സിൽനിന്നും
ശ്രേയസ്സയത്നമതെനിയ്ക്കു പിടിച്ചു സൎവ്വ-
മായുസ്സുചേൎന്നവന വീൎയ്യവദൌഷധംപോൽ.

൪൰൯

എന്തിങ്ങഘം വരികിലും ശരി! കാട്ടിലേയ്ക്കു
ചിന്തിച്ചപോൽ കുമതി രാമനെ വിട്ടിടാതെ
പന്തിയ്ക്കു മൽസുതനു പാരിതു നല്കിടാതെ
ഞാൻ തിട്ടമാണിനിയശിയ്ക്കുകയില്ല സത്യം.

൧൭൦

പററിച്ചു നമ്മെയിഹ രാമനിലാക്കിരീടം
പററിച്ചിടുന്നതിന ചെയ്തിടുമീശ്രമത്തെ
തെററിച്ചിടാഞ്ഞിലിനിമേലതിയാകുമാപൽ-
ച്ചേററിൽ ചിരം മരുവിടാനിടയായിടും മേ.

൧൭൧

പാകേതരപ്രകൃതശാലി ദുപാസനത്തെ-
ക്കൈക്കേറി രാമനിഹ വാഴകയെന്ന കാൎയ്യം
നീ കേട്ടുകൊണ്ടിടുക മൽപ്രിയമന്ഥരേ! ഞാൻ
കൈകേയി—ജീവനൊടിരിയ്ക്കകിലൊക്കകില്ല.

൧൭൨

ഭൂകോണിളക്കകിൽ വിറയ്ക്കമിളേശ,നെന്നിൽ-
ത്തീകോരിയിങ്ങിനെയിടാൻ കഥമേററ ധൈൎയ്യം
നീ കോപിയായ്കിത തൊഴുന്നിതു മന്ഥരേ! ഞാൻ,
തോകോദ്ഗതിയ്ക്കവര നതാങ്ഗി കൊതിയ്ക്കയില്ല?

൧൭൩

പോയ്ക്കൊൾക നീ വിരവൊടെ"ന്നുപറഞ്ഞു തന്റെ
ദ്ദുഃഖൊനായച്ചുവളിലുൾക്കളിരേകി രാജ്ഞി;
പോകററ ചതവന ജീവനുദിക്കിലപ്പോ-
ളേല്ക്കുംവിധം മനസി മന്ഥര പൂണ്ടു ഹൎഷം.

൧൭൪

താനാളിടുന്ന കുതുകത്തെ വെളിയ്ക്ക കാട്ടാൻ
നാനാപ്രകാരരുചിരാഭരണവ്രജത്തെ
പീനാദരത്തൊടു കൊടുത്തു പറഞ്ഞയച്ചാൾ
ക്ഷ്മാനാഥയന്ധമതിമന്ഥരയെത്തദാനീം.

—വൃത്തം—

ദ്ധര

ചിന്നിസ്സർവ്വം തകർന്നീടിന നിജമണിഹ-
ർമ്മ്യത്തെ മുൻപോലിണക്കി-
ത്തന്നിഷ്ടംപോലെ കെട്ടിപ്പെരുകിന വിജയ-
ശ്രീ വഹിച്ചാക്ഷണത്തിൽ
മന്നിൽ ക്രൂരാശരേശാന്വയഹനനമഹാ-
നാടകത്തിൽ സ്വസൂത്രാ-
ലന്നി പ്രസ്താവനാപ്രക്രമമരുളി രസാൽ
ധൂർത്തതാൻ യാത്രയായാൻ

ശ്രീമദ്ബാല്യപുരസ്ഥമാകിന വട-
ക്കുങ്കൂർകുലത്തിൽ ധൂത-
ക്ഷേമം വാച്ചു ജനിച്ച ഭൂപനൊരുവൻ
തദ്രാജരാജാഭിധൻ
രാമൻതൻകഥയായ വീരവിജയം-
കാവ്യത്തിനെക്കൈരളീ-
പ്രേമത്തോടു രചിപ്പതിൽ പരിണതം
സർഗ്ഗം ശുഭം പഞ്ചമം.



അഞ്ചാംസർഗ്ഗം സമാപ്തം.



# ആറാം സർഗ്ഗം.

൧

പ്രഭാതത്തിൽ തത്തിത്തത്തിയൊട്ടു പറക്കും പറവതൻ-
ശ്ശുഭാരാവം രാവന്നറുതിയെ വരിച്ചെന്നരുളവേ
സ്വഭാവാർദ്രം ഗീതം ഹിതമൊടഥ തന്മാഗധകുലം
പ്രഭാവാധാരൻ ഭ്രമരമണനുണരാൻ പാടി വടിവിൽ.

൨

"നിശാകാലം നീങ്ങി നിരുപമമുഷസ്സിൻവരവിനാൽ
ദിശാം രങ്ഗങ്ങൾക്കിന്നൊരു പുതിയ ജീവൻ ജനിതമായ്
വിശാംനേതാവേ ഭോ വിശസിതവിപക്ഷാനപായ ഭവാൻ
ദൃശാ ദിവ്യം പ്രാഭാതികസുഷമ കണ്ടാലുമതുലം.

൩

ജനാന്തസ്സന്തോഷം ജയമൊടനിശം ചേക്കുമെവനാൽ
സനാഥത്വം പൂകാൻ സരസ കൊതിയാർന്നു കുമുദിനി
സ്വനാനൈശ്വര്യം വിട്ടുപഗതമതാമുന്നതിയൊട്ടും
വനാന്താവാസത്തെശ്ശശിയവനു നല്കീ ഹതവിധി.

൪

നിവാസസ്ഥാനം ശ്രീശിവനുടെ ശിരസ്സാക്കു, സുധതൻ-
പ്രവാഹത്താലാരിന്നമരകുലജീവാതുവതുലൻ,
ജവാലോരോ ദിവ്യൌഷധവിതതികൾക്കാർപതി നമു-
ക്കവാച്യൻതാൻ ദൈവം ശശിയവനുമെത്തീ പരഗതി.

൫

ഇരുട്ടാകും കേശം രജനിവനിതയ്ക്കങ്ങഴിയവേ
നിരുദ്ധ്യച്ച്ശ്രീ വീണീടിന മണിവതംസത്തൊടു സമം
പെരുക്കും തന്നാനാവിഭവമഖിലം മാഞ്ഞുയരുവാൻ-
ഞെരുക്കംപൂണ്ടേറ്റം തുഹിനകരബിംബം പതിതമായ്.

൬

വെളുപ്പാൻകാലംവന്നളവിലഥ ബാലാരുണമയം
കൊളുത്തിപ്പൊൻദീപം സുരപരിവൃഢാശാക്രുശതനു,
കുളുർപ്പിക്കും ചേതസ്സെവനുമതുമാർ പാടി പതഗീ-
കുളസ്വാനവ്യാജാൽ പരിചൊടു പലേ കീർത്തനശതം.

൭

പരക്കെപ്പൊങ്ങീടും തിമിരനിരതന്നുത്തമൊരിട,–
ത്തുറക്കെക്കേണീടും വിരഹിണികൾതന്നൊച്ചയൊരിടം,
ചരന്നാനാചാതുർദശവിഹൃതിയേകത്ര കഠിനം
കരംഭീ ചേക്കും വൻപ്രകൃതിയിത! മാറുന്നു മറവിൽ.

൮

നിശാകാലത്തിന്നങ്ങറുതിവരവേ വ്യോമതലമാം–
വിശാലം ശയ്യാന്തം ബുധഗുരു വെടിഞ്ഞാഹിമകരൻ
കൃശാകാരൻ സ്നാനത്തിനു കടലിലായ് മുങ്ങി തരസാ;
കുശാഗ്രസ്വാന്തന്മാർ കുലചരിതധൎമ്മവ്രതരതർ.

൯

ഒരിയ്ക്കൽ പ്രാചീദിഗ്വരതനുവൊടൊന്നിച്ചു മരുവി–
സ്സ്വരിക്കും സൌഭാഗ്യാലഘു കുമുദിനിയ്ക്കേകി കുതുകം
വരിച്ചിപ്പോൾ വാശിപ്രിയതമയുമായിങ്ങിനെ രമി–
ച്ചിരിയ്ക്കുന്നു ചന്ദ്രൻ; വിടരിലെവിടെസ്ഥൈര്യവിഭവം?

൧൦

പുരാ താനാരൊന്നിച്ചമിതകുതുകം വാണു, ദിവി നിർ–
ഭരാവത്താൻന്നിന്നാമതി പതി പതിയ്ക്കാൻ തുനിയവേ
സരാഗം പ്രാചീദിക്കുദയദരുണാസങ്ഗരുചിയായ്
വരാങ്ഗീവൎഗ്ഗത്തിൻപ്രണയഗതിതാനസ്ഥിരതരം.

൧൧

നിറത്തിൻശ്രീ നീങ്ങും നിലയൊടു നിജേശൻ വരുണദിക്–
പുരന്ധ്രീരാഗത്താൽ വിയതി മുതി പൂണ്ടെന്നുവരവേ
സ്ഫുരൽസന്ധ്യാകാലപ്രസരദഹനാച്ചിശ്ശിഖടയിൽ വീ–
ണരം ഹോമിച്ചാർ തൻതനുസതികൾ താരാവിതതികൾ.

൧൨

ദ്രുതം വെള്ളം മുക്കാൻ വരുണനുടെ ദിക്കാ കടലിലേ–
യ്ക്കുതന്ദ്രം താനിട്ടുള്ളൊരു സിതകുടംപോലെ നികടാൽ
തതഃ പയ്യെപ്പയ്യെത്തുഹിനകരബിംബം ജലധിയിൽ–
പ്പതിത്തായി ശ്രീമാഞ്ഞിത! പകുതിയോളം മറവിലായ്,

൧൩

പടയ്ക്കൊത്തിസ്സാക്ഷാൽ കമനജനസാമ്രാജ്യമതു കീ-
ഴടക്കിത്തന്നാജ്ഞാബലമൊടു നയിച്ചെങ്കിലുമിതാ!
സ്ഫുടം ജൈത്രാസ്ത്രം സ്ഫുരിതശശിബിംബാത്മകമുടൻ
മടക്കുന്നു മായും മഹിമയൊടു മാരൻ മലിനമായ്.

൧൪

പ്രപോഷിക്കും നവ്യാരുണസുഷമ പൊങ്ങീ ദിവി; വധൂ-
കപോലത്തിൻ ചെങ്കുങ്കുമരുചിയതോ താഴ്ന്നിതുലകിൽ
കപോതത്തിൻ തന്തിക്കളി മൃദുരവത്തോടിളകി താ-
നപോത്സാഹം സ്വാഹാകൃതി വികൃതി മാററീ വിതനുവും.

൧൫

വിരാജിയ്ക്കും പൊൻവാരിജനിരയിലേകീ രുജ നിജം-
കരാടോപാൽ ക്രൂരക്കൊല പഥികരിൽ ചെയ്തു കഠിനം
ചിരാൽ കോകിയ്ക്കേകീ വ്യഥയുമെവനാദുർമ്മതിയിതാ-
വിരാമത്തെക്കൈക്കൊണ്ടിതു തദുചിതാധോഗതിവശൻ.

൧൬

കുറച്ചും സൽബോധദ്യുതി തലയിലേറാതിഹ കിട-
ന്നുറങ്ങും ലോകത്തെദ്ദിനസദവതാരം ത്വരിതമായ്
പറന്നെങ്ങും പായും പറവയുടെ പാട്ടാകുമമൃതം
നിരക്കെപ്പെയ്തിപ്പോൾ ഹിതമൊടെഴുന്നേല്പിപ്പു സദയം.

൧൭

സ്മരശ്രീചാപത്തിൽ ശ്രിതരുചിരഹുങ്കാരവിഭവം
കുറഞ്ഞപ്പോൾ വാനിൽ ദ്വിജകളകളാരവമിളകീ;
ചിരം താൻ വായ്ക്കൊണ്ടുള്ളിളയെയിരുളാം രാഹു വദനാ-
ലരം മോചിപ്പിയ്ക്കുന്നതിനിത തുടങ്ങുന്നു നിതരാം.

൧൮

ഗരിഷ്ഠം വ്യാമോഹം കരളിനു തരും വാരുണിയെ ഹാ
വരിച്ചിന്നീച്ചന്ദ്രൻ വിഗളിതമതാമംശുകമൊടേ
തെരിയ്ക്കുന്നുച്ചത്തിൽ പതഗനിനദഭ്രാന്തമൊഴിയു-
ച്ചരിച്ചേവം വീണാൻ വിഹതസുമനോമാർഗ്ഗചരിതൻ.

൧൯

ചരന്മാരാടോപോദയചരമഗീതിഗതിയെയി-
ന്നരയ്ക്കുത്താൻ ചാടും ചടുലകൃകവാകുസ്വനഝരം,
കറങ്ങും പാന്ഥന്മാർക്കുടയ കുടിലാപാങ്ഗികൾ ശുഭോ-
ത്തരം കാലം മേലേററവുമുദിതമെന്നേററു കതുകം.

൨൦

കൃശാങ്ഗീമാനത്തെക്കുതുകമൊടു വേറാക്കിയെവന-
ശ്ശശാങ്കൻ മാനത്തോടിതുപൊഴുതു വേറായിതധികം;
സ്വശാന്ത്യാൽ കോകാളിയ്ക്കുമിതരുജ കാളിച്ചിതെവനാ
നിശാവേർപാടാൽ പാടവനിഹ പെടേണ്ടും വടിവിലായ്.

൨൧

കുറെക്കാലം പ്രാചിയ്ക്കൊരു തിലകമായ്പാശിഭൃതദിക്-
പുരന്ധ്രിയ്ക്കോ പിന്നെപ്പുതിയൊരു മണീകന്ദുകവുമായ്
ശിരസ്സിന്നസ്താദ്രിയ്ക്കഥ രുചിരലോധ്രസ്തബകമായ്
ചിരം വാണബ്ജിയ്ക്കിപ്പൊഴുതു ശശിയബ്ജാഭയരുളീ.

൨൨

ദിനാധീശൻതന്നൽക്കടുതരകരാലങ്ഗമൊരുപോ-
ലനാഥം നീറും ഭുവിതിനെയമൃതസ്യന്ദവിഭവാൽ
അനായാസം രക്ഷിച്ചോരു ശശി പതിയ്ക്കുക്ഖഗകുല-
സ്വനാൽ ദിക്കാഹാ! കേണഥ തുഹിനബാഷ്പം വിതറിനാൾ.

൨൩

നിശാകാന്താരത്തെ ത്വരിതമൊടെരിയ്ക്കാൻ തുനിയുമാ-
ക്കൃശാനുജ്യോതിസ്സിൻപ്രസരണവിലാസത്തിനു സമം
അശാന്തം മേൽ പാറിപ്പടരുമൊരു ചോപ്പിൻസുഷമ ത-
ദ്ദശാന്തത്തിൽ പൊങ്ങീ സുരവരദിഗന്തത്തിലധികം.

൨൪

ദിനശ്രീതൻപാദാൽ ഗളിതമുരുലാക്ഷാഝരികയാ,-
യനന്തപ്പേരാളും കടലിലുയരും നല്പവിഴമായ്,
കനത്തീടും പ്രാതസ്സുരുവിനുടെ പുത്തൻതളിരുമാ-
യനഘം നാം ശോണദ്യുതി വിയതി കാണുന്നിതു നവം.

൪൫

തദാ കാലവ്യാധൻ ദിവസമുഖമാം തീക്ഷ്ണവിശിഖം
മദാലെയ്തീരാവാം കരിവരനെ വീഴിയ്ക്കെ വിരവിൽ
തദാകാരാദൃദ്യുതി രുധിരമാകും നദി നഭ-
സ്സദാം മാൎഗ്ഗത്തിൽ പാഞ്ഞൊഴുകി നവസന്ധ്യോദയമിഷാൽ.

൪൬

ഇരുട്ടാകും രക്ഷഃകുലമുലകശേഷം വശഗമായ്
വരുത്തിസ്സന്മാൎഗ്ഗഋദ്ധിവി ചലിതമാക്കിപ്പടരവേ
കരുത്താലേ ലോകത്തിനു തെളിവുയൎത്തുന്നതിനു താ-
നൊരുൽകൃഷ്ടജ്യോതിസ്സിത വിജയമേല്ക്കുന്നു നിതരാം.

൪൭

പ്രകാശത്തെപ്പൂണ്ടു കമലിനി തദാ, കൈരവണി ദുർ-
വികാരത്താൽ മങ്ങീ, കുതുകവശമായ് കോകമിഥുനം,
പ്രകാമം തസ്ഥൌ രോപലതതിയിലോ നീറി ഹൃദയം;
സപകാലം നന്നൊന്നിന്നശുഭദശയന്യത്തിനു ദൃഢം.

൪൮

ധൃതക്ഷേമം സാക്ഷാദ്ദിവസകരബിംബാകൃതി തകും-
പതക്കം തക്കത്തിൽ പുലരിവധു ചാൎത്തിത്തെളിവൊടേ
ഗതക്ഷീണം ശോണാംബരരുചിരയായ് വന്നിലക-
ണ്ടതക്കം ദൃക്കറ്റേപ്പോൾ കുമുദിനിയടച്ചാളഹിതയായ്.

൪൯

ചിരാൽ പൂകീ കോകീ മതികുതുക,മാകീൎണ്ണമിരുളിൻ-
വിരാമം, രാമന്ദിച്ചിടവെയുഴറീ രാമകൾ തദാ;
കരാൽ പീനാലല്പീകൃതകമലഹൃല്ലീഢനിനന്നും
നിരാതങ്കം തങ്കക്കതിർ ജഗതിതങ്കൽ ചിതറിനാൻ.

൫൦

സ്ഫുരത്സൗരാസങ്ഗാലതനു ദിനലക്ഷ്മിയ്ക്കുടലിൽനി-
ന്നാരം പൊട്ടിച്ചിന്നും വലമഥനരത്നാവലികൾപോൽ
ധരയ്ക്കുള്ളിൽ പാഞ്ഞു ഭ്രമരികൾ, ചലന്മേഖലയതിൻ-
സ്വരംപോലേ പൊങ്ങീ നഭസി വിസരത്സാരസരവം.

൯൧

ഉടുപ്പിട്ടാത്തോക്കാൽ വിലസിന കരത്തോടെവനെയും
ഞെട്ടക്കും നോട്ടത്തോടഥ കുതിരമേൽ തപൽഭടജനം
പടുത്വത്താൽ കേറിസ്സമദരിപുലോകങ്ങളെയുടൻ
മടുപ്പിക്കും വീയ്യത്തൊടു ഭുവി ചരിയ്ക്കാൻ തുനികയായ്.

൯൨

ശ്രുതിസ്വാനം പൊങ്ങീ ദ്വിജരുടെ ഗൃഹൈഘങ്ങളിലഘ-
ക്ഷതിക്കോളാം ഹോമപ്പുകയുടെ മണം ചേൎത്തിതുലകിൽ,
പതിയ്ക്കിപ്പോളുണ്ടാം പുരുവിരഹമെന്നോൎത്തുഴറിയ-
മ്മതിയ്ക്കുത്സാഹം വിട്ടബലകൾ യഥാൎത്ഥാബലകളായ്.

൯൩

"നിരാബാധം ബോധം ഭുവി ജനിതമായ്, മാന്മഥകഥാ-
വിരാമം രാമങ്ങൾക്കപ്പൊഴുതു സുതരാമങ്ഗദിതമായ്,
സ്മരാതങ്കം തൻകത്തലു കളയുവാൻ നിങ്കൽ, നിശിമേൽ
വരാമേ രാമേ! ഞാൻ മരുവുക ഗിരാ മേ സസുഖയായ്.

൯൪

കരത്തേവം ദേഹത്തിന്നനവധി പിപ്പിയ്ക്കരുതു നിൎ-
ഝരംപോലേ പായും പെരിയ മിഴിനീർ നിൎത്തുക ജവം
കരംധൈൎയ്യം വേണം ഭുവി മനുജനായാലവനു, മാൽ
കുറച്ചല്പം വാണീടുക നിശയിലെത്താമിവിടെ ഞാൻ."

൯൫

നിയന്ത്രിയ്ക്കാതശ്രുസ്രുതി, നിജദൃഗന്താൽ സ്മരവിപൽ-
ഭയവ്യാഖ്യാനത്തെത്തെളിവൊടരുളും കാമിനിയൊടായ്,
പ്രിയൻ താനേവം ചൊന്നുപകലിതദീൎഘശ്വസിതനായ്
പ്രയത്നം പൂകുന്നു വിരവൊടവിടംവിട്ടകലുവാൻ.

൯൬

ക്ഷപാകാലം സൎവ്വം പരവനിതയോടൊത്തു മരുവി-
ത്തപാലേശം കൂടാതഥ കപടമോടെത്തിയരികിൽ
സ്വപാദത്തിൽ ധീസംഭ്രമമൊടു പതിയ്ക്കും പതികളിൽ
പ്രവാടല്യം ചേരും മിഴിമുന തറച്ചാർ തരുണികൾ.

൩൭

“ഉരസ്സിങ്കൽ ദേസം ഘുസൃണരുചി മാഞ്ഞില്ല, നിതരാം
സ്സരത്സൌരഭ്യത്താൽ കുടില! പടമോ വ്യാകുലമിദം
പറഞ്ഞീടുന്നു നീ പരവനിതയെസ്സ്വപ്നമതിലും
കരത്താൽ തൊട്ടില്ലെന്നറിയുമിവരം നിൻവക്രഗതികരം.

൩൮

ഉദന്തം താവൽകം ബഹുരുചിരമന്യാബലകരം താൻ,
മുദം തത്തല്ലീലാക്രമമൊടു തരട്ടേ! ഹൃദി സദാ
മദം തള്ളിക്കേറും തവ ജളതയാൽ സംജനിതമാം-
മദന്തസ്സന്താപസ്ഥിതികളറിയും ദൈവമൊരുവൻ.

൩൯

സ്വസൂത്രത്താലേററം തവ മതി വശത്താക്കിയുദയൽ-
പ്രസൂനാസ്ത്രക്രീഡാമഹമനഭവിപ്പോർ സുഭഗകരം
അസൂയപ്പെട്ടാലെന്തൊരുഫലമുദിയ്ക്കുന്നു, വിധിയാ-
ലസൂന്മേഷം വിട്ടിങ്ങനെ മരുവിലായ് ഞാൻ മരുവിടാം.”

൪൦

നനച്ചാസ്യം ബാഷ്പാലധിഗതവിഷാദത്തൊടിടറും-
സ്വനത്തോടേവം വൻപരുഷതയുരയ്ക്കുമെനികരം,
മനം മങ്ങിത്തത്സാന്ത്വനസരണി കാണാതണവുമ-
ട്ടിനപ്രാരംഭത്തിൽ പ്രണയികരം പരുങ്ങുന്നിതു പരം.

൪൧

“വരിഷ്ഠസ്ത്രീവർഗ്ഗം മുടിയിലണിയും മുത്തിവിടെ നീ-
യിരിയ്ക്കുമ്പോരം ശുഷ്കാബലകളുടെ കേളിയ്ക്കിളകയോ
മറിച്ചിത്ഥം വർത്തിപ്പതിനു ഗുണദോഷസ്ഥിതികളെ-
ക്കുറിച്ചോർത്തൊന്നോക്കാൻ പറക ഹതനോ ഞാൻ വരതനോ?

൪൨

വരാനല്പം വൈകീ മമ സമയമെന്നാലിതുവിധം
വരാങ്ഗി! നീ കോപിയ്ക്കരുതു, തവ ദാസ്യപ്രിയനിവൻ
ദുരാപത്തിന്മൂലം ഹൃദി പരവധൂരാഗമറിയാ-
ത്തൊരാളാണെന്നെന്നൊക്കരുതുക രുതാൽ ദൂരിതപികേ!

൪൩

തപിഷാം നാഥൻ പാഥോജിനിയുടെ മുഖത്തിൽ ചിതറിടും-
തുഷാരോദ്യൽബാഷ്പം ഹിതമൊടു തുടയ്ക്കുന്നതിവനിൽ
വിഷാദാസൂയാന്തഃകലുഷത വളർത്തുന്നു; പെരുതാം-
രുഷാ നീ വേർപെട്ടാലിവനമുടനാബദ്ഭാഗ്യമുളവാം.

൪൪

തുടച്ചീടാമശ്രൂൽകര,മിതു ശമം തെല്ലിഹ തരാ-
തുടച്ചീടുന്നല്ലോ മമ ഹൃദയശൈലം നിരുപമം,
തുടർന്നീടൊല്ലാ നീ വിലപനമിതിന്മട്ടഴൽ പെടാ- [ഹിതാൽ.
തുടൻ നിൻ കൺകോണൊന്നിവനിലണു പായിയ്ക്കുക

൪൫

കളച്ചിച്ചാപ്രൌഢാബലകളുടെ ശാടീകുടികളെ-
ത്തിളക്കിഗ്ഗാത്രത്തെസ്സരളപുളകത്തിന്നുളകളാൽ
ഇളമ്മാന്തോട്ടത്തിന്നതിഥിനില പൂണ്ടെത്തിന മരു-
ത്തിളക്കന്നില്ലേ നിൻദൃഢമതി തിളയ്ക്കുന്ന വിഭവാൽ.

൪൬

സവാത്സല്യം സൂരൻ കരവിതതി നീട്ടിട്ടുളമയം
കവാടം ഭേദിച്ചുദ്ഗതരുചി ഹിതം താൻ തുടരവേ
നവാളിസ്വാനസ്വാഗതമരുളുമിപ്പത്മിനികളും
തവാന്തസ്സാരസ്യം കണ്ടിത പരിഹസിയ്ക്കുന്ന തെളിവിൽ.

൪൭

കരിങ്കല്ലോ തെല്ലോതുക കരമം, ഭവല്ലോലനയനം
തിരിയ്ക്കുന്നിൽ ചിന്നിയ്ക്കരുതു മമ ഹൃത്തിന്നിയധികം;
സ്ഫുരിപ്പോരിതപല്ലോർമുലയിണയനല്ലോദിതരസം
തരില്ലാരം മല്ലാടകിലമുടനല്ലാടിതമതാം.''

൪൮

സമാധാനം ചൊന്നിങ്ങനെ ബഹുവിധം കൌശലമൊടേ
ക്ഷമാശീലം ചേരും പ്രിയകളെയിണക്കിപ്പ്രണയികൾ,
സമാശ്ലേഷിച്ചന്തഃസ്പൃഹയൊടു രസിയ്ക്കുന്നിതിവരാൽ
സ്വമാഹാത്മ്യം പ്രാതർദ്യുതിയുടെ വിലയ്ക്കേറിയധികം.

൪൯

അവദ്ധ്യേന്ദുശ്രീയാം കടുവെയിലുമമ്മഞ്ഞുമഴയും
ലവം കൂട്ടാക്കാതേ ദളമിഴിയടച്ചും വനമതിൽ
നവം മൌനം പൂകിക്കൃശത തടവും പത്മിനി തദാ
ജവം മുന്നിൽ കണ്ടാൾ ഹരിപദവിലാസാഭ്യുപഗമം.

൫൦

മാരൻ മാർ കീറിയോരാപ്പഥികരുടെ കുടൽ-
ച്ചാർത്തിൽനിന്നാർത്തുപൊങ്ങും-
ചോരച്ചാട്ടം പരക്കുംവിധമഭിനവമാം-
ചോപ്പു മേല്പുഞ്ജമായി,
ആരഞ്ജിച്ചംബരത്തിൽ പുലർവതു പുലരി-
ത്തയ്യലാൾക്കയ്യു! ലാക്കായ്
മാറത്തിന്നദ്യ ചെങ്കുങ്കുമനിരയെ നിരാ-
യാസമാസക്തമാക്കീ.

൫൧

താൻ താണീടാതെ പാണ്ഡ്യാബലകളുടെ കപോ-
ലങ്ങൾതന്മഞ്ഞളിപ്പായ്
ദന്താദന്ത്യാഹവത്തെത്തുടരുമുരുമഹ-
സ്സ്യാനഹസ്സന്മുഖത്തിൽ,
ചീന്താക്കിത്തീർത്തു ചിന്താശതഗതി യുവലോ-
കത്തിനത്യാർത്തിവീചീ-
സന്താനത്തെപ്പൊഴിച്ചിപ്പൊഴുതു വിയതി തി-
ങ്ങുന്നു താങ്ങൊന്നുമെന്യേ.

൫൨

സ്ഥാനഭ്രംശം ഘടിയ്ക്കും പടമതിലടിയും-
ചന്ദനസ്യന്ദമേറെ-
ട്ടാനംചെയ്താമണത്താൽ വനപവനനുമൊ-
ട്ടേററമൂററം വരുത്തി
മ്ലാനശ്ചാസോപഹാസദ്യുതിയൊടവിചല-
ന്മഞ്ജുമഞ്ജീരമോടും
താനസ്സങ്കേതഭൂ വിട്ടിത യുവതികളി-
മ്മാത്ര തദ്യാത്രയേല്പൂ.

൭൩

ആകാശാഗ്രേ്രരിണങ്ങംവനമുദയഗിരി-
ബ്രാന്തകാന്താസനത്തിൽ
പ്രാകാശ്യത്തോടു വാണാക്ഖരകരനസമൻ
കേസരീന്ദ്രൻ ഭരിയ്ക്കേ
ഭീകാളിക്കത്തിയെങ്ങോ തിമിരഗജകുലം
പാഞ്ഞു, നെഞ്ഞൂക്ക കാട്ടാ-
നാകാതേ കാതരത്വാലുഡുമൃഗതതിയും
മങ്ങൽ മേളിച്ചൊളിച്ചു.

൭൪

സ്ഫീതം തന്വീജനഭ്രൂയുഗളിയുടെ കളി-
യ്ക്കൊട്ടു കോട്ടം ഭവിയ്ക്കേ,
പ്രേതപ്രായൻ പ്രതാപക്കൊടിയുടെ തല താൻ
താഴ്ത്തി താനേ മനോജൻ;
ഭൃ തന്നിൽ പാഞ്ഞ ഭൃങ്ഗാവലിയുടെ നിനദാൽ
തത്ര ജൈത്രാനകത്തെ-
ക്കാതഞ്ചുമ്മാർ മുഴക്കിട്ടിവി ദിവസകരൻ
ദിഗ്ജയത്തിന്നൊരുങ്ങീ.

൭൫

ആകമ്പിപ്പിച്ചു ദിക്കിൻശിശിരജരുജയെ,-
പ്പങ്കജത്തെത്തളത്തി-
ശ്ലോകം മേൽച്ചേർത്ത ധൂർത്തഭ്രമരവിഷഭരം
താൻ വമിപ്പിച്ചു മാച്ചു,
ലോകത്തിൻകണ്മയക്കീടിന തിമിരമഹ-
ത്തേഷ ദോഷോദ്ഗമത്തെ-
പ്പാകംപോൽ സംശമിപ്പിച്ചിഹ ദിവസകരൻ
സ്വാസ്ഥ്യമേകുന്നിതെങ്ങും.

൭൬

പാരിച്ചീടും പതങ്ഗസ്വനമൊടു പതറി-
പ്പാന്ഥ പാരം കരച്ചും,
നേരല്ലാതുള്ള ബാലാതപമയരുധിരം
മെല്ലെ മെല്ലേ വമിച്ചും,

കേറിപ്പൂൎവ്വാചലപ്പേരുടയ നെടിയതാം-
കട്ടിലിൽ തീവ്രമാം രു-
ക്കേറിസ്സൂൎയ്യൻ ക്രമത്തിൽ പെരുകിന തനുസ-
ന്താപമോടാവസിപ്പൂ.

൭൭

പാരത്ര്യൂൎപ്രകാശാമൃതലഹരി ചൊരി-
ഞ്ഞെങ്ങുമുദ്ദീപ്തമാക്കി-
ച്ചാരന്മാർ തൻപ്രചാരത്തിനു ചരമദശാ-
വാപ്തിയെക്കൈവരുത്തി
ഘോരധ്വാന്തത്തിൽനിന്നും തെളിവൊടു സുമനോ-
മാൎഗ്ഗവും വീണ്ടെടുത്തി-
സ്സൂരൻ ഭ്രൂചക്രമൂൎദ്ധ്യൽസ്ഥിതിയൊടു തിരുമേ-
നിയ്ക്കു തുല്യം ഭരിപ്പൂ.

൭൮

നീറിച്ചു സുരകാന്താവലിയുടെ ഹൃദയം
ദിഗധൂരോരുഹത്തിൽ-
ബ്ഭൂരിശ്രീ ചേൎത്ത പുത്തൻതുഹിനമയപടം
മാററി മൎയ്യാദയെന്ന്യേ,
നേരിട്ടേല്പിച്ചു യോഗക്ഷതി ഭുവി ജനത-
യ്ക്കൊട്ടു രാജാവകന്നു-
ള്ളോരിന്നേരത്തിലെന്തക്രമമതിഖലനാ-
മിയ്യിനൻ ചെയ്യതില്ല.

൭൯

ഭീമം തൻപത്തിയിങ്കൽ ദിനഫണിയണിയും-
രത്നമായ്, പൂൎവ്വശൈല-
ക്ഷ്മാമഞ്ജൂദ്യാനമാളും രുചിയുടയൊരശോ-
കത്തിലെഗ്ഗുച്ഛമായി,
വ്യോമശ്രീവാപിയിൽ പൊങ്ങിന കനകസരോ-
ജന്മമായ് രശ്മികൾക്കു-
ദ്ദാമതപം പൂണ്ട മങ്ങാത്തൊരു വടിവൊടുമ-
ൎക്കബിംബം ജയിപ്പൂ.

൩൦

മങ്ങും ത്വിട്ടാർന്നൊരേടം കടലിലിത ജലാ-
ത്മാവു ചന്ദ്രൻ പതിപ്പൂ,
പൊങ്ങുന്നു മറ്റൊരേടം പ്രശമിതതിമിര-
ക്ലേശപാശൻ ദിനേശൻ
എങ്ങും തത്ത്വജ്ഞരായോരുടെ മിഴികൾ തുറ-
പ്പിയ്ക്കുമിക്കാഴ്ച്ചയേതോ
പാങ്ങുറ്റുൽക്കൃഷ്ടപാഠം ചെറുതുഷസി പഠി-
പ്പിപ്പതായ് തോന്നിടുന്നു.

൩൧

ക്ഷേമം മിന്നിച്ചുമന്ദം ദിനകരനുദയം-
കൊൾവതീക്ഷിച്ചസൂയാ-
ധാമം തദ്വാരുണിപ്പെണ്ണിനു തദനുമുഖ-
ത്തേറി വൈവർണ്ണ്യഭാരം,
കാമഭ്രാന്താന്ന് രാജാവിതുപൊഴുതു തദാ-
ധീനനായ് വന്നമൂലം
ക്ഷാമക്ഷാമാംശുസമ്പത്തൊടു ചരമദശ-
യ്ക്കദ്യ ലാക്കായ്ബ് ഭവിപ്പൂ.

൩൨

"സ്വാമിൻ! ത്രൈലോക്യഗേഹസ്ഥലിയിൽ വിലസിടും-
ദീപമേ! പാപതാപ-
വ്യാമിശ്രസ്വാന്തരാകാത്തവർ നിജഹൃദി ചാ-
ർത്തുന്ന തത്ത്വൈകമൂർത്തേ-
ഭൂമിയ്ക്കാധ്വാന്തരക്ഷഃപ്രകരഖരമുഖാ-
ന്മോചനശ്രീ ചമയ്ക്കും
നീ മിത്രൻ മിത്രമായ് നിന്നിഹ ഗുണഭരമാ-
ക്കിന്നു ചേക്കുന്നതില്ല.

൩൩

കൊമ്പിൽ ചാടിപ്പറക്കും പറവകൾ രുചികൂ-
ട്ടുന്ന തോട്ടങ്ങളാലും,
വെമ്പിക്രീഡയ്ക്കൊരുങ്ങും ശിശുനിരകൾ പയ-
റ്റുന്ന മുറ്റങ്ങളാലും,

സമ്പിഷ്ടാഘം കൃഷിക്കാർ പുരുരസമൊടു പാ-
ടുന്ന പാടങ്ങളാലും,
മുൻപിൽക്കാണാത്തതേതോ മഹിമ മിഹിരനി-
ന്നിമ്മഹിക്കേകിടുന്നു.

൯൪

പ്രേതത്തെപ്പോലെ ചേഷ്ടാവിരതിയൊടിഹ നിർ-
ബോധമായ് തീരെ മങ്ങും-
ചൈതന്യം പൂണ്ടു ശൂന്യസ്ഥിതിയിലെവിടവും
നിന്നൊരീമന്നശേഷം
ജാതജ്ഞാനപ്രകാശാൽ ജളത പൊളിയുമാർ
കൃത്യവിത്തായ് ജയിപ്പൂ;
പ്രാതസ്തൽകാവതാരോത്സവപരിമളസ-
ത്തിന്റെ സത്തം നിമിത്തം.

൯൫

മങ്ഗല്യത്താലിയായിട്ടിവസവനിതയാൾ-
ക്കാത്മകണ്ഠസ്ഥലത്തിൽ,
തുങ്ഗജ്ഞാനദ്രുമത്തിന്മുടി തടവിന ന-
ല്പൂങ്കുലത്തങ്കമായി,
സാങ്ഗശ്രുത്യന്തവാണീനിരയുടെ പരമം
വിശ്രമാരാമമായും,
സ്വങ്ഗംഭീരസ്വഭാവം സുഭഗതയൊടു കൈ-
ക്കൊൾവു നിയ്യുക്കനെന്നും.

൯൬

ഭീസന്താപങ്ങളേതാളിനമരുളിടുമ-
ത്യുഗ്രനാക്കോക്കിലർദ്ധ-
ഗ്രാസത്തിന്നിപ്പതിന്നാലുലകുകൾ തികയി-
ല്ലാക്കൃതാന്തന്നുകൂടി
നീ സത്താം ജന്മമേകുന്നവനിനി! തവ മാ-
ഹാത്മ്യമിന്നാദിഭൃത-
ശ്വാസത്തിന്നിഗ്ഗമം നിമ്മലഫണിതികളാ-
ലൊട്ടു കാട്ടിത്തരുന്നു.

൩൭

ദാരിദ്ര്യത്തിൽ കുഴങ്ങുന്നവനെ രമ വരി-
യ്ക്കുന്നു താൻ ചെന്നു, വിദ്യാ-
താരിൻകോണും മണക്കാത്തവനുടെ പദശു-
ശ്രൂഷ വാഗ്ദേവി ചെയ്വൂ,
പേരിക്രൂരാമയം പാപ്പവനതനു മഹ-
സ്സേല്ലു; നല്ലുണ്യഭാക്കാ-
മാരിൽ പററിപ്പതിപ്പൂ ചിതരുചി ചിതറും-
നിൻെറ നേത്രം പവിത്രം.

൩൮

ശീലത്തിൻ ശുദ്ധിചേരും യുവതികളുടെ ഗാ-
നങ്ങളാൽ ദേവി ഭവ്യം,
ചാലെച്ചാടിച്ചരിയ്ക്കും കിളികളുടെ രവാൽ
ശോഭനശ്രീനഭസ്സം,
മാലററാപ്പൌരുഷേയേതരഫണിതികളാൽ
വിപ്രരും സവ്വസമ്പ-
ന്മൂലം യുഷ്മൽപ്രതാപോദയമഹിമ വരി-
ഷ്ഠാഭമായ് വാഴ്ത്തിടുന്നു.

൩൯

ലീലാകോപം ശമിയ്ക്കാൻ പ്രണതി തുടരവേ
പത്മിനിത്തയ്യലാൾതൻ-
മൈലാഞ്ചിച്ചാറു ചോന്നീടിന പദയുഗളം
ചേത്ത നൽത്താഡനൌഘം
മേലാകെ സ്ഥൂലഭാസ്സോടരുണിമയണിയി-
യ്ക്കുന്ന ദേവൻ ഭവാനെൻ-
മാലാകെട്ടരെയാക്കിട്ടുരിതചരിതനാ-
മെന്നെ രക്ഷിച്ചിടേണം.

൪൦

വേശ്യാഗേഹാങ്കണാന്തർഭ്രമണജനിതമെൻ-
പൂവ്വപാപം ശമിച്ചു
ദൃശ്യാന്ധ്യം വാസരത്തിങ്കലുമരുളുമിരു-
ട്ടെന്നെ വിട്ടിന്നു മാറീ

വശ്യാത്മാക്കൾക്കു ചേതസ്സിനു തെളിവു വള-
ർത്തുന്ന ചിത്തതാപസന്മാ-
ദ്രാശ്യാഭോഗം മദീയം മിഴിയുഗളി തുറ-
പ്പിപ്പൂ; മേല്പു് തനായ് ഞാൻ.

ഫെ

ജ്യോതിഷ്ടോമാദിനാനാമഖനിരകൾ നിര-
പ്പോടു ചെയ്തീടുവോരും,
നേതിശ്രുതതപമസ്യാദികളുടെ പൊരുളോ-
ട്ടോർത്തു വർത്തിയ്ക്കുവോരും,
നീതിയ്ക്കൊത്താത്മവർണ്ണാശ്രമവിധികളനു-
ഷ്ഠിക്കുമാശ്ലിഷ്ടരും ചെ-
ന്നേതിൽ ബ്രഹ്മൈക്യമേല്പു് മഹിതമതു പദം
കാണ്മു് കണ്മുൻപിലായ് ഞാൻ.

വെ

മേലിൽ ദുർവ്വാരനാരീഭുജലത ഭുജഗീ-
പാശമായ് ദുഷ്പ്രഭുതപാൽ
മാലിന്യം ചേർന്ന ക്രൂരക്കുടയ കുടികളോ
ഞാൻ ശ്മശാനാഭമോർപ്പൂ
വ്യാലിപ്താരേലന കാരാഗൃഹമിനി രുചി താ-
വീടുമെൻ വീടു നൂനം
കാലിയ്ക്കൊപ്പം കറങ്ങീടിന കുമതിയെ നിൻ-
ദൃഷ്ടി ശിഷ്ടാഗ്രഗണ്യനാക്കി.

ബെ

ആശാവൃക്ഷങ്ങളിൽ പൊൻതളിരുകളെ മുള-
പ്പിച്ചു നൽച്ചാരുശോണ-
ശ്രീശാടീധാടി പൂർവ്വാചലരുചിരഗജേ-
ന്ദ്രന്നു മൌലിയ്ക്കിണക്കി,
നാശാധിക്യപ്രദം തീക്കനൽ കുമുദിനിയിൽ-
പ്പെയ്തു വേലാന്തരിത്താം-
നൈശാന്ധ്യാബ്ധിയ്ക്കു വൻബാഡവദഹനമഹ-
സ്സക്ക!നിൻകാന്തി ചേർപ്പൂ.

൭൪

സ്സരൻ പാളിക്കളിപ്പോരളികൾ കളകളാ-
ലദ്യ വാദ്യം മുഴക്കെ
സ്സാരം രാഗം കലൎന്നംശുകമതനുഹിതാ-
ലോകവാനദ്യമിയ്ക്കെ
പാരം വന്മുദ്ധയാമിക്കുമുദിനി ഹൃദി സ-
ങ്കോചമേല്ക്കുന്നു കണ്ടി-
ട്ടേരം തന്നാനനത്തിൽ ചെറുതു കമലിനി-
യ്ക്കങ്കുരിയ്ക്കുന്നു ഹാസം.

൭൫

ശ്രീരാണീരത്നമിയ്യബ്ജിനി ദിനകര! നിൻ-
പാദശുശ്രൂഷ ചെയ്യാ-
നാരാന്നീരാജനം ചെയ്യതിനു വിതതഭാ-
സ്സാൎന്ന സൂരോപലങ്ങൾ
സാരാധിക്യാൽ ഗ്രഹങ്ങൾക്കഖിലമധിപനെ-
ന്നാകിലും ലോകർ ചന്ദ്ര-
ന്നാരാജത്വം കൊടുക്കുന്നിതു, ഹതജനത-
യ്ക്കെങ്ങു തത്വപ്രബോധം.

൭൬

യൽക്കാരുണ്യം ലഭിയ്ക്കിൽ പ്രളയജലധിയിൽ
പ്രോദ്ഗമിക്കുന്ന വീചി-
ക്കൾക്കാലുഷ്യം കലൎത്തും കവിത നവനവോ-
ല്ലേഖസൌഭാഗ്യമോടേ
തീക്കാറാകുന്നു മന്ദപ്രതിഭ തടവിട്ടു-
ന്നോക്കുമാരുണ്യലക്ഷ്മീ-
ഭാക്കാമദ്ദേവനാം നീയിവനുടെ യവന-
ത്തിന്നു സൎവ്വാധികാരി.

൭൭

മെച്ചം ചേരുന്ന ശോണാംബരസുഷമ വഹി-
ച്ചേററമുദ്യല്പയോജ-
സച്ഛശ്രീസൌരഭത്താൽ തനുവിനു തനുവ-
ല്ലാത്തൊരുല്ലാസമേകി

ച്ചപ്പെട്ടുള്ള ചേതോഭവനമഴല്പുദി-
പ്പിച്ചു പൊങ്ങുന്ന നിയ്യാം
പച്ചശ്ശൃങ്ഗാരിയെക്കണ്ടിത കുമുദിനിയും
കൂടി മോഹിച്ചിടുന്നു.

൯൮

പാതാളക്രൂരിരുട്ടിൻചുഴിയിലുഴലുവോൻ
മേരുവിൽ സ്വർരാങ്ഗീ-
ഗീതാലാപം ദ്രവിപ്പിച്ചിടുമുപലമെഴും
സാനുവിൽ സാന്ദ്രമോദം
പൂതാത്മാവായ് രമിയ്ക്കുന്നിതു സപദി വസു-
വ്രാതനേതാവതാകും-
നീ താല്പര്യേണ നോക്കിൽ പെരിയൊരുമരുവാർ
മേരുവായോരുകില്ല.

൯൯

തല്പാരുഷ്യം വഹിയ്ക്കാതതിമൃദുപദവി-
ന്യാസകം രീതിയൊത്തും,
മേല്പാടി പ്രോല്ലസിയ്ക്കും പല ഖഗനിരയാ-
ലാഢ്യനിപ്രൌഢി പൂണ്ടും
കെല്പാളീടും രസാകർഷണമഹിമ വിള-
ങ്ങുന്ന നിന്നെസ്മരിപ്പോ-
നിപ്പാരിൽ ശ്രേഷ്ഠകാവ്യപ്രകരരചയിതാ-
വാവതിൽ ചിത്രമുണ്ടോ.

൧൦൦

ഹാ വാലും തുമ്പുമില്ലാതിഹ ചിലതു കവി-
തഭ്രമാൽ തീർത്തുതള്ളി-
ശ്രീവാഗ്ദേവിയ്ക്കു ഗാത്രവ്രണമനണു ഭവൽ-
ഭക്തി വിട്ടോർ ചമപ്പൂ
ശൈവാനർഘോത്തമാങ്ഗോദ്ഗളദമരസരിൽ-
പൂരചോരോക്തിയാൽ നിൻ-
സേവാലോലക്കു നാക്കിൽതലയലച്ചു തരി-
യ്ക്കാത്തനേരം ചുരുക്കം.

വൃ൧

അന്തർവ്വൈരസ്യമോടാക്ഖലജനമെറിയും-
നിന്ദ്യമന്നം ഭുജിച്ചും-
സ്വന്തം ജായാവനത്തിന്നൊരുവഴി ഭുവി കാ-
ണാതെ തെണ്ടിത്തിരിഞ്ഞും,
എന്തംഹസ്സും പ്രവൎത്തിപ്പതിനു വിരുതു ചേ-
രട്ടെയെന്നാലുമാ നിൻ-
കാന്തം ദൃക്കാപതിച്ചാലതുമുതലവനോ
ന്നൂതനം ജന്മമായീ.

വൃ൨

ആരീയാകാശമാകും കടലകൃശനിശാ-
കാലമാം മന്ദരത്താ-
ലീരിതിയ്ക്കുന്മഥിച്ചുള്ളൊരുസുകൃതിയവൻ
വന്ദ്യനാരാകിലും മേ
ദൂരീഭൂതാഘമേതന്നവദിനകരചി-
ന്താമണിക്കല്ലുമുദ്യൽ-
ഭൂരിദ്യുശ്രീയുമക്ഷിക്കിതുപൊഴുതതുകൊ-
ണ്ടല്ലയോ ലക്ഷ്യമായീ.

വൃ൩

തന്മാഹാത്മ്യത്തെ വൎണ്ണിപ്പതിലകൃതകമാ-
യാദിയില്ലാത്ത വാക്കും
പിന്മാറീടുന്നു, സാക്ഷാൽ ഭഗവതി വിഷമി-
യ്ക്കുന്നു വാഗ്ദേവിപോലും,
ബ്രഹ്മാവാ വിഷ്ണുതൊട്ടുള്ളവരുമകുശല-
ന്മാർ ദൃഢം; പിന്നെയല്പൻ
ഏന്മാന്ദ്യത്തുള്ളലേറും മറയനിവനതിൽ
പ്രൌഢിയെമ്മട്ടു കിട്ടും.

വ്യർ

ഭാനോ പാദഥോരുഹശ്രീസ്വകൃതജലധിതൻ–
ശീതഭാനോ നമസ്തേ
പീനോജസ്സാരദൂരീകൃതതിമിര നമ–
സ്തേസ്തു നിസ്തുല്യശ്രമൻ!
മാനോദ്യാനത്തിൽ മാനത്തൊടു മരുവിന ബ–
ന്ധൂകമേ ബന്ധുഭാവാൽ
വാനോക്കാധാരമായ്‌നില്പൊരു മിഹിര ജഗ–
ദ്ദീപമേ തേ നമോസ്തു.”

വൃദ്ധ

സ്തോത്രത്താലീവിധത്തിൽ കരളിലനുപമം
ഭക്തി കൈക്കൊണ്ടിട്ടുന്നോർ
മിത്രൻതന്നെബ്ഭജിപ്പൂ സുകൃതികളതിസൌ–
ഭാഗ്യമേൽക്കുന്നു ദിക്കും;
നേത്രം രണ്ടും തുറന്നീടുക നൃവര ഭവാൻ
നേരവും കാത്തു യുഷ്മൽ–
ഗാത്രം മെല്ലെത്തലോടാൻ മരുവുമനിലബാ–
ലന്നു സാഫല്യമേക്കൂ.

വൃന്ദ

സുപ്രാതത്തെത്തരട്ടേ! നൃവര തവ ദിനാ–
ധീശനീ മിത്രദേവൻ,
ദിപ്രായുസ്സ്യോഗമേതൽഗ്രഹകുലപതി ചേ–
ക്കട്ടെ! നിത്യം ഭവാനിൽ,
നൽപ്രാഗത്ഭ്യാൽ പ്രതാപം ഭുവി തപനനയ–
ത്തട്ടെ, പൌരസ്ത്യനക്കൻ,
തൽപ്രാചീനാദ്ധ്വാധമ്മോന്നതരതി പതിവായ്‌
ധീ കനിഞ്ഞേകിടട്ടേ!”

വൃ

ആ രാവന്നു കഥാവശേഷനില കൈ-
ക്കൊണ്ടെന്നു വൈതാളിക-
ന്മാരാനന്ദഝരം ചൊരിഞ്ഞു വിജയ-
ശ്രീനാന്ന ഗീതത്തിനാൽ
ഭൂരാജൽഗളഭൂഷയായ നൃവരൻ-
തന്നെ ഗ്രഹിപ്പിയ്ക്കയാ-
ദ്ധീരാഗ്രൻ നിജശയ്യവിട്ടു ദിനകൃ-
ത്യത്തിന്നൊരുങ്ങീടിനാൻ.

ശ്രീമദ്വ്യാഘ്രപുരസ്ഥമാകിയ വട-
ക്കൂർ കുലത്തിൽ ധൃത-
ക്ഷേമം വാച്ചു ജനിച്ച ഭൂപനൊരുവൻ
തദ്രാജരാജാഹ്വയൻ
രാമൻതൻകഥയായ വീരവിജയം-
കാവ്യത്തിനെക്കൈരളീ-
പ്രേമത്തോടു രചിച്ചതിൽ പരിണതം
തൽ ഷഷ്ഠസർഗ്ഗം ശുഭം.

ആറാംസർഗ്ഗം സമാപ്തം.



# ഏഴാം സർഗ്ഗം.

൧

ഉന്നതോത്സവസമാഗമത്തിനാ-
ലന്നരേന്ദ്രനഗരം നവീനമായ്
മുന്നമുള്ളതിലുമേറെ വൈഭവ-
ത്തിന്നധീനനില പൂണ്ടിതെങ്ങുമേ.

൨

ജന്മനൈവ രുചിചേർന്ന നന്ദനം
മേന്മ മാധവബലാലിയന്നപോൽ
തന്മഹാമഹവശാലയോദ്ധ്യതൻ-
മുന്മനോജ്ഞത മുഴുത്തിതേറ്റവും.

൩

വിൺപദാധിഗതകീർത്തിയാന്ദി-
ക്കമ്പദാധികപരാക്രമത്തൊടേ
വൻപദാതി വിചരിച്ചു കാന്തിതൻ-
സമ്പദാതിമുദമേകിയേവനം.

൪

ആനതാങ്ങിയൊരു ഭേരി താക്കുവോർ
താനതാന്തതരനിസ്സ്വനത്തിനാൽ
ദീനതാരഹിതമന്നു കേകിയിൽ
പീനതാണ്ഡവരസം വളർത്തിനാർ.

൫

ശ്രീമദുത്സവമടുത്തുകാൺവാൻ
കാമമുള്ളിലുയരുന്ന കിന്നരൻ
ഹേമവാഹനമണഞ്ഞു മേവി ത-
ദ്വ്യോമമണ്ഡലസുമണ്ഡനായിതർ.

൬

കിന്നരീനിരയൊടൊത്തു കാന്തിസ-
മ്പന്നരീവിധമണഞ്ഞു വിണ്ടലം
ഭിന്നരീതി തടവാതെ തല്പുരാ-
സന്നരീഡ്യർ വിലസിച്ചു ഖേചരർ.

൭

ലോകരമ്യസരയൂതരങ്ഗിണീ-
ശീകരങ്ങൾ പകരം കൊടുത്തുടൻ
ലോകർതൻചടുലഘർമ്മബിന്ദുവ-
സ്തോകമൻപിനൊടു വാങ്ങി മാരുതൻ.

൮

നൂതനോത്സവമരുത്തിനാൽ സമു-
ദ്ധൂതമാകിന ജനവ്രജാംബുധി
ജാതമുച്ചരവശക്തികൊണ്ടു ദിഗ്-
ജാതമിട്ടുടനിളക്കിയൊക്കവേ.

൯

കാന്തമാകുമഭിഷേകമണ്ഡപം
താൻ തനിച്ചു വിധിപോൽ ചമച്ചതിൽ
സ്വാന്തശിഷ്യരൊടുമൊത്തു പാർത്തു സം-
ശാന്തനാം മുനി വസിഷ്ഠനാദരാൽ.

൰

നെല്ലു പൂവരി ഘൃതം പയസ്സു നീർ
പുല്ലു തൊട്ടു പല സാധനങ്ങളെ
തെല്ലുമേ പിഴ വരാതെ വൈദിക-
ച്ചൊല്ലുപോൽ സചിവരങ്ങിണക്കിനാർ.

൰൧

ഗൌതമാദ്യർ മുനിമാർ തപസ്സിനാൽ
ധൂതമാനസരജോരുജോത്സവർ,
പ്രീതരാശ്ശുഭമുഹൂർത്തതത്ത്വദൃക്-
പാതരായവിടെ വാണിതേവരും.

൰൨

ശ്രീവികാസനിലപൂണ്ടയോദ്ധ്യയാം-
ഭൂവിലിങ്ങനെ മഹോത്സവക്രമം
താവിടുമ്പൊളതിലാത്തമുന്നയാൽ
ധീ വിടാതവിടെ മേവി രണ്ടുപേർ.

൧൪

ആ മനോഹരശരന്നിശാമുഖം
ഭ്രമഹേന്ദ്രകടുകാളരാത്രിയായ്
ആമയത്തൊടു മറിച്ചിടും മഹാ-
ധൂമകേതുവതിലൊന്നു മന്ഥര.

൧൫

മന്ഥരാദുരുപദേശസിന്ധുവിൽ
കന്ധരാവധിയിറങ്ങി മുങ്ങിയോൾ,
അന്ധ രാജ്ഞിയവളന്യ തീവ്രനിർ-
ബ്ബന്ധരാജിതഹൃദന്തമേന്തുവോൾ.

൧൬

തള്ളുമുത്സവപരിശ്രമങ്ങൾ ക-
ണ്ടുള്ളു നീറിയെരിയുന്ന ദാസിയാൾ
കള്ളമോന്തിയൊരുവാനരിയ്ക്കു നേർ-
കൊള്ളുമാറു ചപലത്വമേന്തിനാൾ.

൧൭

പോകുമൊട്ടവളിടയ്ക്കു നിന്നിടും,
ധീ കുഴഞ്ഞുഴറി നോക്കുമെങ്ങുമേ,
ആകുലത്വവുമതീവ രോഷവും
പൂകുമിങ്ങനെ കഴിച്ചുകൂട്ടിനാൾ.

൧൮

റാണി വാണരുളിടുന്ന മേടയിൽ
കോണിമാർഗ്ഗമവളേറി തൽക്ഷണം
പാണി താങ്ങിയൊരു ബന്ധു ചെപ്പ്താം-
ത്രാണിയോടു മുറിതന്നിലെത്തിനാൾ.

൧൯

ഭൂപവല്ലഭ വെറും നിലത്തു താ-
നാപതിച്ചുഴറി ഹാ കിടക്കവേ
പാപമൂർത്തിയരികത്തുചെന്നു വാ-
ഗ്രോപമിങ്ങനെ പൊഴിച്ചു ദുർമ്മതി.

൧൯

"മൂഢ നീയറിവതെന്തു രാട്ടതൻ-
ഗ്രൂഢവൃത്തികളതീവ ദുർഗ്ഗേ!
ക്രൂഢമുത്തൊട്ടു മഹീശചരാസനാ-
ക്രൂഢനായി ഹതനായ രാഘവൻ.

൨൦

ഹേമകുംഭമുഖനിസ്സൃതാംബുവാ-
രാമമൌലിയിലിതാ ധൃതാദരം
കാമമിന്നു നിപതിപ്പൂ; നിൻെറയി-
ഛീമയക്കമിനിയും വിടേണ്ട നീ.

൨൧

ഹാ! കുഴിയ്ക്കരികിൽ വക്കിലാകിലും
നീ കലുക്കമിയലാതുറങ്ങുവോം;
വ്യാകുലസ്ഥിതി നിനക്കു ദൈവമെ-
ന്തേകുവാനിനിയിരിപ്പു മേല്പരം.

൨൨

തോയമാകെയൊഴുകിക്കഴിഞ്ഞ പിൻ-
പായതിന്നു ചിറ കെട്ടിടുന്നു നീ
ആയതാശയർ വെടിഞ്ഞൊരീവഴി-
യ്ക്കായതാ ശായണപ്പൂ നല്പദം.

൨൩

ഭാവിയിൽ കുഫലപങ്ക്തി നൽകുവോ-
രീ വിപദ്ദു കടയോടറുക്കുവാൻ
നീ വിശിഷ്ടവരവഞ്ചുമേന്തുവോം
മേവിടുന്നു നിജകൃത്യമൂഢയായ്.

൨൪

ഇന്നുമിന്നലെയുമല്ല നിൻെറ ചോർ
തിന്നു പാക്കവതു വൃദ്ധദാസി ഞാൻ
എന്നുമുന്നതശുഭം നിനക്കു കൈ-
വന്നു കാണ്മിനുതാൻ കൊതിപ്പവം.

൨൫

നിന്നെയൻപൊടു വശീകരിയ്ക്കുവാൻ
മന്നവൻ പല നയങ്ങൾ ചൊല്ലിടും
ഒന്നതിൽ ചെവികൊടുക്കിലുത്ഭവി-
യ്ക്കുന്ന കഷ്ടഫലമെന്തു ചൊൽവു ഞാൻ.

൨൬

പഞ്ചസാരമൊഴി ചൊല്ലി മെല്ലവേ
നെഞ്ചതിൽ കടുകഠാരി ചാണ്ടുവോർ
വഞ്ചനയ്ക്കു മുതിരുന്ന മൂർഖർ വൻ-
ചഞ്ചലപ്രണയരാണു പൂരുഷർ.

൨൭

സ്ത്രീകൾ നമ്മളുടെ കൂട്ടരോ പരീ-
പാകസുന്ദരമൃദുസ്വഭാവകൾ;
ഹാ കഷ്ടം പുരുഷവാഗുരയ്ക്കകം
ശോകമാർന്നടിപെടുന്നിതേറെ നാം.

൨൮

ഞാനിതൊക്കെയുരചെയ്വതെന്തിനും-
ഗ്ലാനി നീക്കിയെഴുനീൽക്ക ധീരയായ്
മാനിതം ഭരതഭാഗ്യവല്ലിയിൽ
പൂ നിറഞ്ഞതിനി നീ പുകയ്ക്കൊലാ.

൨൯

കേമനേററമഹമെന്നു തുള്ളിടും-
രാമനേക്കടുനിശാടർമുന്നിലായ്
ഓമനേ! സപദി തള്ളിയെങ്കിലോ
നാമനേകസുഖഭാജനങ്ങളാം.

൩൦

നാമിതേവരെയെടുത്ത ജോലിയെൻ-
കാമിതപ്പടി ഫലിച്ചു കാണുവാൻ
ഭൂമിപുത്രിയവളും വനങ്ങളിൽ
കാൽമിളദ്ഭ്രമണയ്ക്കണം ക്ഷണം.

൩൧

ഏറെയൊന്നുമിനിയോർത്തിരിയ്ക്കുവാൻ
നേരമില്ലതിസമർത്ഥനേകനെ
സ്സാരശീഘ്രഗതി വിട്ടു ദൂതനെ-
ച്ചാരവേ നൃപനെയാനയിയ്ക്കു നീ.''

൩൨

കണ്ടകപ്രകൃതി ദാസിയീവിധം
വേണ്ടതോതിയഥ താൻതനിച്ചുപോയ്
നീണ്ട വെള്ളിവടി കയ്യിലെപ്പൊഴും
പൂണ്ട ഭൃത്യനെ വിളിച്ചിതേകനെ.

൩൩

എന്തയുക്തസമയേ വിളിപ്പതെ-
ന്നന്തരംഗമുഴറുന്ന കഞ്ചുകി
ക്ലാന്ത റാണിയരുളും മണിഗൃഹാ-
ഭ്യന്തരത്തിലതിവേഗമെത്തിനാൻ.

൩൪

"മന്നവന്റെയരികിൽ ക്ഷണേന നീ
ചെന്നു 'കേകയതനൂജ രാജ്ഞിയാം
ഇന്നു ദുഃഖപിതഗാത്രിയായ് വസി-
ക്കുന്നു',വെന്നു നിഗദിച്ചുപോരണം.''

൩൫

ദേവിതൻപ്രതിനിധിയ്ക്കിണങ്ങുമാ-
റീവിധം തദനു ചൊല്ലി മന്ഥര,
ഭൂവിനേതൃസവിധത്തിലേയ്ക്കു താ-
നാവിലാശയയയച്ചു ദൂതനെ.

൩൬

കേട്ടപാതിയവിടത്തിൽനിന്നു ന-
ല്ലോട്ടമോടിയവനേററവും ജവാൽ
രാട്ടു വാഴമഭിഷേകശാലയോ-
ടൊട്ടുമാറിയൊരിടത്തിലെത്തിനാൻ,

൩൭

ദൂതനാദരവശൻ നൃപാന്തികം
യാതനായ്ത്തൊഴുതൊതുങ്ങിനിന്നുടൻ
ഭൂതലേശ്വരി പറഞ്ഞമട്ടഖി-
ക്കാതലേറിന വചസ്സു ചൊല്ലിനാൻ.

൩൮

കാതരസ്ഥിതി കടുത്ത ചിന്തയാൽ-
ച്ചേതസി ക്ഷണമുദിയ്ക്കിലും നൃപൻ
ജാതമാനില വെളിയ്ക്കു തെല്ലു കാ-
ട്ടാതെ താനവിടെനിന്നു യാത്രയായ്.

൩൯

ഭൂമഹേന്ദ്രനഥ ദിവ്യമായ് മുനി-
സ്തോമരമ്യമഭിഷേകമണ്ഡപം
ആമയത്തൊടു വെടിഞ്ഞു, പാപദാ-
ക്കാമവൻ പരസുഖം കണക്കിനേ.

൪൦

ഏത്തിടിഞ്ഞ നൃവരൻ സപത്നി പോയ്-
പ്പാർത്തിടും മുറിയിലേയ്ക്കു യാത്രയായ്
പത്തി പൊക്കിയൊരുപാമ്പു ചീററിടും
പൊത്തിലേയ്ക്കരിയ ഭേകമെന്നപോൽ.

൪൧

കള്ളി മന്ഥരയടുത്തു ചെന്നെഴു-
ന്നെള്ളിടാമിതിലെ"യെന്നുരയ്ക്കവേ
തള്ളിയന്ന ദടർ മാറിയാമുറി-
യ്ക്കുള്ളിലേയ്ക്കു കയറീ നൃപാലനം.

൪൨

ആവിലൻ നൃപതി ദുഷ്ടരാജ്ഞിയാം
മേവിടുന്ന മുറിതന്നിലെത്തിനാൻ,
വൻവിശപ്പുടയ സിംഹിതൻ ദരീ-
ഭൂവിനുള്ളിലൊരിഭേന്ദ്രനെന്നപോൽ.

൪൩

മന്നിനീശനഥ കണ്ടു രുഷ്ടയാ-
യന്നിലത്തധിശയിച്ച പത്നിയെ,
ഒന്നിലും പിടിപെടാത്ത ബാധയേ
മുന്നിൽ മാന്ത്രികവരിഷ്ഠനെന്നപോൽ.

൪൪

ദുൎന്നയാലവർ നിലത്തു ചാൎത്തിയോ-
രന്നവാബ്ദരുചി കേശസഞ്ചയം
മന്നനാൽ തദനു കാളരാത്രി തീ-
ൎക്കുന്ന ക്രൂരിരുൾ കണക്കു ദൃഷ്ടമായ്.

൪൫

ധൂൎത്തദാസി പിടിപെട്ടു ധാൎഷ്ട്യസ-
മ്പത്തു പൂകിയ വരാംഗിയേ നൃപൻ
പേൎത്തുകണ്ടു നിതരാമഹങ്കൃതാൽ
സത്വഹാനി കലരുന്ന വിദ്യപോൽ.

൪൬

കെട്ടഴിഞ്ഞു ഭുവി ചിന്നിടും കചം,
തചിട്ടുകന്നു പൊടിപററുമാകൃതി,
രുട്ടണഞ്ഞരുണമാസ്യ,മശ്രുനീർ-
ച്ചാട്ടമാകവെ നനച്ച മാറിടം,

൪൭

ചോരടിഞ്ഞ വസനങ്ങളാ,ൎക്കമുൾ-
ത്താരെരിയ്ക്കുമതിധൃഷ്ടദൃഷ്ടികൾ,
ക്രൂരമായ മുഖഭാവമേവമു-
ള്ളോരവസ്ഥ നൃപനക്ഷിലക്ഷ്യമായ്.

൪൮

കാന്ത്യനൎഘതരഭൂഷണങ്ങളോ-
ടന്ത്യയാത്രയുരചെയ്തു മേനിയേ
സന്ത്യജദ്രുചിയുലച്ചു രാജ്ഞി രുൿ-
ഭ്രാന്ത്യവസ്ഥയെ വെളിയ്ക്കു കാട്ടിനാൾ.

൪൯

ആധിചേൎത്ത കടുമന്മഥരാജ്വര-
വ്യാധി മൂത്തരിയ സന്നിയാകയാൽ
ബാധിതാംഗ, നിജപത്നിയെബ്ബുധാ-
രാധിതൻ നൃപതി കണ്ടു ഞെട്ടിനാൻ.

൫൦

കത്തിടും ശിഖിയിലിട്ടു ചുട്ടതാം-
കത്തിതന്റെ മുനകൊണ്ടുമന്ദമായ്
കുത്തിടുമ്പടി കടുത്ത ദൃക്കിളാ-
ഭൃത്തിലേശുമവളെ കടത്തി നിൎദ്ദയം.

൫൧

ക്ഷോണിതൻപതിയടുത്തു ചെന്നു ത-
ല്പാണികൊണ്ടവളെയേറ്റമുല്പ്രിയാൽ
പ്രീണിതൻ തഴുകി മെല്ലെയീവിധം
വാണി പിന്നെയരുളീ മൃദുസ്വരം.

൫൨

"ജീവനാഡി! ഭവതിയ്ക്കു കഷ്ടമി-
ബ്ഭാവഭേദമില വന്നതെങ്ങിനേ,
താവകാപ്രിയമതാചരിച്ചതി-
ന്നാവഹന്മുദമൊടാർ വദിയ്ക്കു നീ.

൫൩

ഭ്രൂസമേതരബലേന കാന്തനാ-
യാസമേവമിവനിങ്ങു വാഴവേ
ശ്രീസമേതമമരേണ്ട നീ ഗതോ-
ല്ലാസമേറെയഴലേല്പതെന്തിനാം.

൫൪

ഭൃത്യർ വല്ലവരുമല്പമപ്രിയം
കൃത്യബോധമിയലാതെ ചെയ്തുവോ
അത്യജന്മദരവൎക്കു മേൽ ക്ഷണാ-
ലത്യപായമുളവാക്കമെന്റെ വാക്കു.

—൧൧൩—

൧൫

കെല്പൊടുണ്ണികൾ തകർപ്പുകൂട്ടി നിൻ-
ചൊല്പടിക്കു മരുവാതെ മാറിയോ
ഉൾപ്പുരങ്ങളൊടറിഞ്ഞിടാതെ ഞാ-
നല്പമൊന്നഹിതമാചരിച്ചുവോ?

൧൬

ഇല്ല മെയ്ക്കു സുഖമെങ്കിലദ്യ ഞാൻ
കല്പ്യർ ദസ്രരെ വരുത്തിടാമുടൻ
മല്ലസത്ത്ഭുജബലത്തിനൂഴിയൊ-
ന്നല്ല നാകവുമധീനമോർക്ക നീ.

൧൭

പന്തിയററ നിലതാൻ വിവർണ്ണമായ്
ക്ലാന്തികൊണ്ടു പറയുന്ന നിന്മുഖം
ചീന്തിടുന്നു മമ ഹൃത്തു ഹേതുവി-
ന്നൊന്തിരിക്കിലുമുരയ്ക്കണം ക്ഷണം."

൧൮

വാക്കിവണ്ണമുരിയാടിയാർദ്രനായ്
നോക്കി രാട്ടഥ വിരാമമേല്ക്കവേ
ആക്കിടപ്പിനെ വെടിഞ്ഞെണീററു തൻ-
ദൃക്കിനാൽ കനൽ ചൊരിഞ്ഞ രാജ്ഞിയാൾ.

൧൯

"നേരകന്ന തവ വൃത്തമൊക്കെ നി-
സ്സാരയെങ്കിലുമറിഞ്ഞുപോയി ഞാൻ
ക്രൂരസൂചി മിഴിയിൽ തറച്ച സ്വ-
ക്കാരണം തദനു പൃച്ഛചെയ്‌വു നീ.

൨൦

ഭൃത്യരല്ല സുതരല്ല രോഗമ-
ല്ലത്യഘസ്ഥിതി ചമച്ചതിന്നു മേ
മർത്ത്യനല്പകപടം പെടുന്ന നീ
സത്യമെൻകുഴികുഴിച്ച ഘാതകൻ.

൩൧

ഹേമരമ്യനൃവരാസനാർഹനായ്
ക്ഷേമമെൻഭരതനിന്നിരിക്കവേ
രാമനെന്തു ഗുണമൊന്നു കണ്ടു നീ-
യീ മഹീശത കൊടുപ്പു നിസ്പൃഹം.

൩൨

വാനരപ്പടകൾ തന്റെ തോഴനായ്
കാനനങ്ങളിലുഴന്നിടേണ്ടവൻ
ഹീനസൽപ്രകൃതി രാമനായ് നൃപ-
സ്ഥാനമേകുവതിനാരൊരുങ്ങുവോൻ.

൩൩

കാലു നീതിവഴിയിങ്കൽ നിന്നു ച-
ത്താലുമല്പവുമെടുത്തിടാത്തവൻ
കോലുമുന്നതഗുണങ്ങൾകൊണ്ടു ചെ-
ങ്കോലു കൊൾവതിനു യുക്തനെന്മകൻ.

൩൪

പ്രീതിയുള്ളവയിലൊക്കയും ഗുണോൽ-
ഭൂതി കാണ്മു ഖലരായ മാനുഷർ;
ഏതിലപ്രിയമതിങ്കലേഗ്ഗുണം
കാതിലേയ്ക്കവർ കടത്തിടാത്തവർ.

൩൫

വന്നുവന്നതിനിമേലിൽ നിമ്മിര-
ട്ടിന്നു നൂനമടിപെട്ടിടില്ലിവൾ
ഇന്നു ഞാനൊരുവൾതന്നെയെൻതുണ-
യ്ക്കെന്നു വന്നു ഹതദൈവചേഷ്ടയാൽ.

൩൬

മുന്നമേകിയ വരങ്ങൾ രണ്ടുമൊ-
ത്തിന്നു നൽകണമപേക്ഷചെയ്വു ഞാൻ
ഒന്നു രാമവനയാത്രയന്യമെൻ-
പൊന്നുകുഞ്ഞിനു നൃപാഭിഷേകവും.

൭

തോലുടുത്തു മുനിമട്ടവൻ പതി-
ന്നാലുകൊല്ലമടവിയ്ക്കകത്തു താൻ
മാലുയൎന്നു നിവസിയ്ക്കിലിങ്ങു ചെ-
ങ്കോലു മത്സുതനു സുസ്ഥിരം ഭുവി.

൮

കോപ്പുകൂട്ടിയവനീശനാകുവാൻ
കാപ്പുകെട്ടിയവനെക്കളഞ്ഞു നീ
ഇപ്പൊളെൻഹിതമിതേകിടായ്കിലി-
ന്നല്പമെങ്കിലുമടങ്ങുകില്ല ഞാൻ.”

൯

ആരുതാൻ, പറവതാരൊ,ടാൎക്കുതാൻ
ചേരുമമ്മൊഴികളെ,ന്നിതൊന്നുമേ
നേരുമാൎഗ്ഗമറിയാതെ ചൊല്ലിനാ-
ളാ രുഷാകലിതയായ റാണിയാം.

൧൦

കേട്ടിടാത്ത മൊഴിയാദ്യമായ് ചെവി-
ത്തട്ടിൽ വീണതു തുളയ്ക്കമൂലമായ്
ഞെട്ടിയന്നൃപതി; വജ്രമായുധം-
തട്ടി വെമ്പിയ മഹാദ്രിപോലവേ.

൧൧

കൃത്യമൊന്നുമറിയാതെ നിദ്രയാൽ
മൎത്ത്യപായമുളവായപോലവേ
ക്ഷിത്യധീശനഥ വാണു, ഭാവിതൻ-
ഗത്യവസ്ഥയറിയാൻ ഞെരുക്കമാം.

൧൨

താപകോപതിമിരങ്ങൾ മേല്ക്കുമേ-
ലാപതിച്ചു വിമഥിയ്ക്കുമുള്ളൊടേ
ഭൂപനൊട്ടു നിവസിച്ചു, കൃത്യസ-
ദ്രൂപമേതുമറിയാതെയാതുരൻ.

൨൬

നേരമിങ്ങനെ കുറേക്കഴിഞ്ഞു പി-
ന്നേറെയുള്ളിൽ വെളിവാന്നിളാവരൻ
ക്രൂരരാജ്ഞിയെ വശീകരിയ്ക്കുവാൻ
ഗീരനല്പശമശാലി ചൊല്ലിനാൻ:

൨൭

നാരിമാർമകുടി! നിന്മുഖാംബുജം
ഗീരിതെങ്ങിനെ പൊഴിച്ചു ദുർഗ്ഗം
പാരിജാതമലരിന്നകം വിഷ-
ച്ചാറിനെങ്ങിനെ വിഹാരഗേഹമാം!

൨൮

ശാരദേന്ദു പെരുതുൽകടം കനൽ-
ധാരയെങ്ങിനെ പൊഴിയ്ക്കുമൂഴിയിൽ
സാരതത്വമറിയുന്ന നിന്നിലി-
ക്രൂരവാക്കുകളയുക്തമല്ലയോ!

൨൯

രാമനൊബ്ഭരതനോടു തുല്യനാ-
യോമനിച്ചിഹ വളൎത്തിവന്ന നീ
മാമകം കരളെരിച്ചിടുന്നതാ-
മീ മനഃസ്ഥിതി വഹിച്ചതെങ്ങിനെ?

൩൦

ക്ഷോണിയിന്നു ഭരതൻ ഭരിപ്പതിൽ
കാണിയും വിമുഖവൃത്തനല്ല ഞാൻ
പ്രീണിതൻ മകനെ രാമനേ വന-
ശ്രേണിയിൽ കളവതോപ്പതെങ്ങിനെ?

൩൧

ജ്യേഷ്ഠപുത്രനവകാശി ഭൂവിനി-
ശ്രേഷ്ഠനീതിപഥമാദരിയ്ക്കുവേ.
കഷ്ടമെന്നെ വെറുതേ പഴിയ്ക്കിൽ ഞാൻ
ശിഷ്ടദൃഷ്ടിയിൽ നികൃഷ്ടനാകുമോ?

൩൯

പാരു കാക്കുവതു രാമനെന്നതാ-
പ്പേരുമാത്ര,മിഹ കാര്യമൊക്കയും
നേരു നിൻസുതഹിതപ്പടിയ്ക്കു താൻ
ചേരു,മില്ലിതിനു ശങ്ക തെല്ലുമേ.

൪൦

കോപ്പുകൂട്ടിയതെടുത്തെറിഞ്ഞിടാം
കാപ്പുകെട്ടിയതഴിച്ചു തള്ളിടാം
ആപ്പുലിപ്പരിഷതന്നടുക്കു കാൽ-
വയ്പു രാമനു സഹിപ്പതെങ്ങിനേ?

൪൧

പൊററ പെണ്ണൊരുവളം ചൊല്ലിടാത്തൊരി-
ച്ചെററ വാക്കിനിയുരച്ചിടൊല്ല നീ
മററൊരാളിതറിയുന്നുവെങ്കിൽ വൻ-
കുററമെത്രയരുളില്ല നിൻെറ മേൽ.

൪൨

വേറെയെന്തു വരവും വരിയ്ക്കുകി-
ന്നേരമായതു ഹിതേന തന്നിടാം,
ഗൌരമാം തവ യശസ്സിലെത്രയും
ചേറു ചേർക്കുമൊരു ചേഷ്ട ചെയ്യൊലാ.

൪൩

മാനിതാഗമപഥോക്തതത്ത്വയാം-
മാനിനീകുലശിരോലലാമമേ!
മേൽ നിനക്കു വരികില്ലൊരാധി ഞാൻ-
താനിതിന്നു പരമം പ്രമാണമാം."

൪൪

ഉള്ളിലാർദ്രത വളർത്തിടുന്നതേൻ-
തുള്ളി വാക്കിതു കഥിയ്ക്കുവേ നൃപൻ
കള്ളി രാജ്ഞിയവളം പിന്നെയും കടും-
കൊള്ളിവാക്കു ചൊരിയാൻ തുടങ്ങിനാൾ:

൮൫

വിത്തതാത്മവിധവാവിപൽകൃഷി-
ക്കാത്തരത്തിൽ വരയാചനാമിഷാൽ
ആത്ത ഗർവ്വമവൾ പാകിയീ വചോ-
മൃത്തമാം വളമതിന്നിണക്കിനാൾ.

൮൬

"ഗോത്രയെന്മകനു നൽകിടാതെയി-
സ്സൂത്രമൊന്നു മുരിയാടിടേണ്ട നീ
യാത്രയാക്കുക വനത്തിലേയ്ക്കു നിൻ-
പുത്രനെക്കുമതി രാമനെ ക്ഷണം.

൮൭

ചേഷ്ടയാൽ കുസൃതി രാമനേകി നീ
വിഷ്ടപം, ഭരതനുക്തിയാലുമേ,
കഷ്ടമേ സുസിതയെന്നുരയ്ക്കിലാ-
ക്കിഷ്ടമാധുരി ചരിപ്പു നാക്കതിൽ.

൮൮

ദേവലോകമതിൽവച്ചു മുൻപു ഞാൻ
താവകാസുപരിരക്ഷ ചെയ്കതിൽ
ആവഹിച്ചു ഹൃദി നന്ദിയെങ്കിലി-
ന്നീ വരം ജവമെനിയ്ക്കു നല്കണം.

൮൯

ദ്രു, മദാത്മജനു നല്കിടായ്കിലാ-
ബ്ഭീമമാം വ്യഥ കുറെസ്സഹിച്ചിടാം;
രാമനെപ്പെരുവനേ വിടായ്കിലോ
മാമകാമയമസഹ്യമേററവും;

൯൦

വേണ്ടുമീ വരയുഗത്തെ നല്കുവാ-
നുണ്ടു സങ്കടമതെന്നിരിയ്ക്കിലോ
കണ്ടുകൊൾക തവ മുൻപിൽ വല്ലതും-
കൊണ്ടു ജീവനെ വെടിഞ്ഞിടുന്നു ഞാൻ.

൯൧

പാട്ടപെട്ടു തവ ജീവനന്നു മു-
ത്തോട്ടു കാത്തതിന്നു തന്നതാം വരം
ചാട്ടുവാഗപിഹൃതിയാക്കി വച്ചു ചാ-
ഞ്ചാട്ടുവാൻ തുനിവു നീയധാൎമ്മികൻ.

൯൨

മാമകാത്മജനമൊത്തു തിയ്യിൽ ഞാ-
നാമയാലിഹ പതിച്ചിടും ദൃഢം
രാമനായി, ധരയായി, സീതയായ്,
ക്ഷേമമോടു ഭുവി വാഴ്ക നീ ചിരം.''

൯൩

ഉൾക്കരുക്കമിയലാതെയെന്തിനം-
തക്ക പെണ്ണിവൾ സമൎത്ഥയെന്നുതാൻ
വാക്കുകൊണ്ടു തെളിയിച്ചിവണ്ണമ-
ന്നാക്കബുദ്ധി നിവസിച്ചു നിൎഭയം.

൯൪

മാറിൽ മുൻപസുരബാണസഞ്ചയം
കേറി മൎമ്മരുജ ചേൎത്തപോതിലും
പാരിനീശനറിയാത്ത സങ്കടം
പേറിയിങ്ങനെ ദുരുക്തി കേൾക്കയാൽ.

൯൫

നാരി പിന്നെ നിജപതിയീവിധം
നേരിൽനിന്നു കടുവാക്കുരയ്ക്കിലും
സൂരിയന്നുപനരയ്ക്കുകത്തു നി-
ന്നൂരിയില്ല നിജവാൾ പരന്തപൻ.

൯൬

കോളുകാളുമൊരുവെമ്പനാടനേ-
ക്കാളുമാളവനദൃശ്യമൂൎത്തിയായ്
വാളുമുള്ളൊടിതുമട്ടുരച്ചു ഭ്രൂ-
വാളുവോൻ പ്രളയരുദ്രഭീകരൻ.

൯൭

"രാട്ട ഞാൻ മദധികാരശക്തിയി-
ന്നൊട്ടുപോലുമറിയാതെ ദുർഭഗേ!
രുട്ടപെട്ടതിർകടന്നരയ്ക്കിലെ-
ന്മട്ടമാറുമധികം കള്ളിയ്ക്കാലാ.

൯൮

കേകയോല്ക്കടതരാഘമൂത്തി നീ
ചാകയോ കസൃതി വല്ലതിക്കിലും
പോകയോ ഝടിതി ചെയ്കിലും മന-
ശ്ശോകയോഗവശനാകയില്ല ഞാൻ.

൯൯

ആഗസാമ്പ്രതതി പൂണ്ടതീവ ദുർ-
വാഗസാമ്പ്രതമുരച്ച നിന്നിൽ മേ
വേഗമോടസി പതിച്ചിടായ്കതി-
ന്നാഗമോക്തിയുടെ ശക്തിഹേതുവാം.

൧൦൦

കത്തിചേരുമതിദുഷ്ടരാക്ഷസീ-
മൂത്തിയാണിതുവരെയ്ക്കടുത്തുമേ
വൃത്തിയാൽ ലളിതയായ് വസിച്ചതെ-
ന്നോത്തിടുമ്പൊഴുതു ഞെട്ടിടുന്നു ഞാൻ.

൧൦൧

സ്ത്രീകളെത്തലയിൽവച്ചു ലാളനം
പാകമററധികമാചരിയ്ക്കുകിൽ,
ലോകഗർഹിതചരിത്രനായവൻ
ശോകസിന്ധുവിൽ മറിഞ്ഞിടും ദൃഢം.

൧൦൨.

കഷ്ടമേ മരമറിഞ്ഞിടാതിവൻ-
ശിഷ്ടമിട്ടു കൊടിയെപ്പടത്തിനേൻ
വിഷ്ടപത്തിലതിനുള്ള ദുഷ്ഫലം
ക്ലിഷ്ടമിന്നനുഭവിച്ചിടേണ്ടതായ്."

—൧൨൧—

൧൦൩

പൊട്ടമുള്ളൊടിത്തുമട്ടരച്ചു സ-
മ്രാട്ടു വിശ്രമമതല്പമേല്ക്കുവേ
വെട്ടുകൊണ്ട പുലിപോലെ സംഭ്രമം-
പെട്ടു ഖിന്നത വഹിച്ചു തന്വിയാൾ.

൧൦൪

കേൾക്കവോക്കു ചെവി നീററിടുന്ന ദുർ-
വാക്ക വീണ്ടുമവൾ ശങ്കയെന്നിയേ
നാക്കുനീട്ടി വിഷലിപ്തമാംശരം-
തോല്ക്കുമൂക്കിനൊടു വിട്ടു നിഷ്ഠുരം.

൧൦൫

മുന്നമേകിയ വരദ്വയം നമു-
ക്കിന്നു നല്കിടണമിത്രമാത്രമായ്
ഞാന്നയത്തൊടരുളീ,യിതിങ്കലെ-
ന്തൊന്നു നിർഭരമനീതി കാണ്മു നീ.

൧൦൬

നിന്നെയദ്ദനുജസങ്ഗരത്തിലു-
ല്പന്നമാകിയ വിപത്തിൽനിന്നു ഞാൻ
അന്നു ശക്തിയൊടു കാത്തതൊന്നുതാ-
നിന്നസഹ്യതരമെന്റെ ദുന്നയം.

൧൦൭

അന്നെനിയ്ക്കു വരമേകിയപ്പൊളെ-
ന്തൊന്നു ചേതസി നിനച്ചു നീ ജളൻ?
എന്നെ വഞ്ചനയൊടേ കുടുക്കിടാ-
മെന്നതോ ചെറുതതൊക്കുവാൻ പണി.

൧൦൮

കത്തൃകേതരവചഃപരമ്പരാ-
തത്ത്വമാറ്റ്ഗ്വപാധികാഭിമാനി നീ
സ്വാത്തസത്യമൊഴിയെത്തൃണോപമം-
പാത്തു തള്ളുവതിനോപ്പതെങ്ങിനേ?

൧൦൯

ലേശമന്നിഗമസൂക്തിഭക്തിനി-
ന്നാശയത്തിലമലം ഭവിയ്ക്കിലോ
നാശഹേതുകരമാമസത്യദുഷ്-
പാശമെങ്ങിനെയിട്ടും കഴുത്തിൽ നീ?

൧൧൦

തല്പുജീവപരിരക്ഷചെയ്യതിൻ-
തക്ക നന്ദി നിശിതാസിധാരയാൽ
മല്ക്കഴുത്തിനൊട്ടു കാട്ടുകീ ക്ഷണം
ചാക്കതിൽ ഭയമകന്ന പെണ്ണു ഞാൻ.

൧൧൧

മാററു ചെന്ന പരുഷോക്തി കേട്ടു ഞാൻ
തോററു പിന്നൊരടി വച്ചിടാത്തവൾ
മാററുകില്ല വരമദ്യ നോൻപിതാ!
നോററു മൃത്യുവെ വരിയ്ക്കുവാൻ ദൃഢം."

൧൧൨

സ്വാതിനിഷ്ഠുരവചശ്ശരേണ തൽ-
ക്കാതിലുഗ്രവിഷധാര പെയ്യവൾ
ഭീതിവിട്ടു നിലകൊണ്ടിതങ്ങനാ-
ജാതിതൻകരളുറപ്പതത്ഭുതം.

൧൧൩

ഉലകായമാനമൊടു കാത്തു വാണതിൻ-
തിലകായമാനരുചി പൂരുമന്നൃപൻ
തല കായുമാ നവവിചാരമാർന്നുടൻ
ചലകായമാനസബലേന മേവിനാൻ.

—ഫവന—

ഫഥര്

സ്ഫുരദുരുവിജയശ്രീകാമ്യഹർമ്മ്യായിതൻ ത-
ന്നരപതി ഹതയത്നൻ പത്നിയാംതന്നടുക്കൽ
ചിരമപജയമോടേ നിന്നു മിണ്ടാതെ; നാരീ-
നിരയുടെ നികടത്തിൽ ശക്തനും ശക്തിശൂന്യൻ.

ശ്രീമദ്വ്യാഘ്രാലയപുരസ്ഥമാകിന വട-
ക്കുംകൂർകുലത്തിൽ ധൃത-
ക്ഷേമം വാച്ചു ജനിച്ച ഭൂപനൊരുവൻ
തദ്രാജരാജാഹ്വയൻ
രാമൻതൻകഥയായ വീരവിജയം-
കാവ്യത്തിനെക്കൈരളീ-
പ്രേമത്തോടു രചിപ്പതിൽ പരിണതം
സർഗ്ഗം ശുഭം സപ്തമം.

ഏഴാംസർഗ്ഗം സമാപ്തം.



# എട്ടാം സർഗ്ഗം.

—০০৩৩০০—

൧

ദിനനാഥവംശമണി ദീനബന്ധുതാ-
സനനായെണീററു സനയം ഗമിയ്ക്കവേ
തനതായ സുസ്ഥിതി വെടിഞ്ഞു സംഭ്രമാ-
ജ്ജനമുച്ചലിച്ചിതഭിഷേകശാലയിൽ.

൨

വിരുതൻ വസിഷ്ഠഹൃദയം ഗ്രഹിച്ചു താൻ
മരുവും സുമന്ത്രരഥമന്ത്രിസത്തമൻ
അരുതെന്നു കണ്മുനയെ വിട്ടു പൂർവ്വപ-
ദ്ധതിരുദ്ധം ജനങ്ങളെയടക്കിനിത്തിനാൻ.

൩

പല ശസ്തമന്ത്രനിര താൻ ജപിച്ചു പൊൻ-
കലശം കരത്തിലിയലും വസിഷ്ഠനും
അലസത്വമററു നിവസിച്ചിരുന്നൊരാ-
നില സത്വരം തരുന്നു മാററിയല്പമായ്.

൪

തരസാ വിശിഷ്ടമഭിഷേകവാരിയെ-
ശ്ശിരസാ വഹിപ്പതിനു നിന്ന രാഘവൻ
ഹരസാമ്യവിക്രമവശൻ പിതാവു പോ-
യൊരസാധുഹേതുവറിയാതെ ഖിന്നനായ്.

൫

മറിവുള്ള മന്ഥരയെ നല്ലപോലെ താ-
നറിയുന്ന കോസലനരേന്ദ്രപുത്രിയും
പരിതപ്തയായിതഥ കേകയാത്മജാ-
ചരിതത്തിലുള്ളിനു ചലിപ്പു കൂട്ടവോം.

൬

നരനായകന്റെ വരവൊട്ടു കാത്തു താൻ
കുറെനേരമങ്ങനെ വസിച്ചിതേവരും
കരളിൽ ക്രമേണ പുരുസംഭ്രമവ്യഥാ-
നിര തിങ്ങി വിങ്ങിയെവനും കുഴങ്ങിനാൻ.

൭

ശരിയല്ലിതിൻപടി വിളംബമെന്നു ചിൽ-
സ്സൂരിതൻ വസിഷ്ഠമുനിയും സുമന്ത്രരും
ഗരിമാത്മവൃത്തി രഘുനാഥനൊത്തുതാൻ
ത്വരിതം നൃപന്റെ നികടത്തിലെത്തിനാർ.

൮

ജലമാകെ വററിയ മഹാബ്ധിപോലവേ,
ജ്വലനൻ കരിച്ച വനമെന്നപോലവേ,
വലയിൽ പതിച്ച മൃഗരാട്ടുപോലെ, തൻ-
തല താഴ്ന്ന വിന്ധ്യഗിരിയെന്നപോലവേ,

൯

കുഴിയിൽ പതിച്ച കരിപോലെ, രാഹുവാൽ
കഴിവററു മങ്ങിയ ഖരാംശുപോലവേ.
വഴിതെററി വീണ നയമെന്നപോലെ, വൻ-
ചുഴിയിൽ തകൎന്ന പടുകപ്പൽ പോലവേ,

൧൦

കരയിൽ കടന്ന മകരേന്ദ്രനെന്നപോൽ,
ഖരദന്തഹീനനഹിരാജനെന്നപോൽ,
ചിറകററു വീണ ഖഗനാഥനെന്നപോൽ
തരസാനിലാഹതി തകൎത്ത കൊണ്ടൽ പോൽ.

൧൧

നിറകാന്തി വിട്ടു നിതരാം വിഷണ്ണനായ്
തറയിങ്കൽ വീണു തനു ബോധമെന്നിയേ
കരണങ്ങൾ തെല്ലുമിളകാതെയങ്ങരാ-
വരനാസ്ഥലത്തഹ കിടന്നിരുന്നു താൻ.

൧൨

പരമാധികപ്രണയപാത്രമൂർത്തിതൻ-
പരമാധികാരി പരിപൂജ്യവിക്രമൻ
പരമാധി ഭൂമിപതിയിക്കിടപ്പിനാൽ
പരമാധി ചേർത്തു ഹൃദയത്തിലേവനും.

൱൩

ജവമന്നു ഭാവിയറിയും വസിഷ്ഠനും
നവമല്ലമൊന്നു വിചലിച്ചു മാനസം,
നൃവരന്റെ ദുസ്ഥിതിയതിൽ സുമന്ത്രരൊ-
ട്ടവശത്വമേററു ഹതകൃത്യബോധനായ്.

൱൪

പരിമുക്തബാഷ്പരധരിയെത്തുടച്ചു താ-
നരികത്തുചെന്നു തഴുകിപ്പിതാവിനെ
ത്വരിതം സുശീതജലസേചനാദിയാൽ
പരിചര്യചെയ്തു പടുബുദ്ധി രാഘവൻ.

൱൫

പുരുതീക്ഷ്ണനല്ലൊരിദ്ദശാ വമിച്ചു വൻ-
വിരുതാന്ന രാജ്ഞി മരുവീ തദന്തികേ;
ചെറുതൊന്നൊതുങ്ങിയതിയായ സംഭ്രമാ-
ലുരുകുന്ന ഹൃത്തൊടു വസിച്ചു മന്ഥര.

൱൬

അരമിജ്ജഗത്തിനെ വെടിഞ്ഞുവെങ്കിലും
പരലോകവീഥിയതണഞ്ഞിടാതെ താൻ
ചിരമന്നു മദ്ധ്യപഥവർത്തിയായ് ധരാ-
വരനാത്മചേതനയകന്നു മേവിനാൻ.

൱൭

പനിനീർ തളിച്ചുമഥ വീശിയും ഹിതാൽ
തനിയേ തദീയതനു താൻ തലോടിയും
കനിവോടു താതപരിചര്യ ചെയ്തിത-
ന്നനിയന്ത്രിതാശ്രുധരനായ രാഘവൻ.

൱൮

കുറെനേരമിങ്ങനെ കഴിഞ്ഞശേഷമാ-
നരനായകൻ മിഴി തുറന്നു മെല്ലവേ
സ്വരദൈന്യമാർന്ന 'ഹതനായി ഞാനിതെ'-
ന്നുരചെയ്തു, പിന്നെയുമടച്ചു ദൃക്കുകൾ.

൧൯

ധൃതജീവനാണു നൃപനെന്ന കാങ്ക്ഷയാൽ
ദ്രുതമല്പമാകലിതഹൃൽപ്രസാദനായ്
ചിതമാത്മവേദനയടക്കി രാഘവൻ
ഹിതമോടു ഭൂപതിയെ വീശി വീണ്ടുമേ.

൨൦

അതിവൃദ്ധനാകിയ സുമന്ത്രർ മന്ത്രി സ-
ന്മതി മുൻപു തെല്ലുമിയലാത്തമാതിരി
സ്ഥിതിഭേദമിങ്ങനെ നൃപന്നു കണ്ടു ഹൃൽ-
ക്ഷതി പൂണ്ടു രാജ്ഞിയൊടുരച്ചു സാദരം:

൨൧

“ഗുരു മേനിതൻ ദ്യുതിയകന്നു ദൈന്യമെൻ-
തിരുമേനിയിങ്ങനെ വഹിച്ചു കാണുവാൻ
പുരുമേ നികാമമഘശക്തി ഹേതുവായ്-
വരുമേ നിനച്ചിടുകിൽ മുൻപുപാർജ്ജിതം.

൨൨

കനകാസനത്തിലരനാഴികയ്ക്കു മുൻ-
പനഘാഭിരാമരുചി വാണ മന്നവൻ
ഘനദോഷപ്രതാപനിധിയുഗ്രദർദപിഷ-
ദനവഹ്നിയിങ്ങനെ ചമഞ്ഞതത്ഭുതം.

൨൩

അസുരാവലീനിശിതബാണപാളിയെ-
ക്കുസുമാളിപോലെ ലഘു പൂണ്ട നെഞ്ചിനെ
വ്യസുവാക്കുമാറു പിടിപെട്ടടയ്ക്കുമീ-
യസുഖം നിനച്ചിടുകിലേതഹേതുകം.

൨൪

പതിരററ തന്നുടെ പരാക്രമത്തിനെ-
പ്പതിനാലു നാടുകളിലും പരത്തുവോൻ
ക്ഷിതിഭൃത്തിവണ്ണമഴൽ കൊൾവു; ഭാവിതൻ-
ഗതിയേതു വാതലു തടുത്തുനിർത്തിടും.

൨൫

സ്മരദത്തസവാസമവസന്തവേലയിൽ
കരളും കുളൎത്തു നിവസിച്ചിരുന്ന നാം,
നിരയപ്രദപ്രളയബാഷ്പവൃഷ്ടി നിർ-
ഭരമാന്ന ദുർദ്ദിനമുഖത്തിലാണ്ടുപോയ്.

൨൬

ഹൃതവൈരിവൎഗ്ഗതിമിരപ്രചാരനായ്
സതതം വിളങ്ങിയൊരുരാജവൎയ്യനിൽ
ഗതരാകമീഗ്രഹണമേതു രാഹുവാൽ
കൃതമെന്നു ശീഘ്രമറിവാൻ കൊതിപ്പു ഞാൻ."

൨൭

നിനയാതെ തന്നഭസി വന്നുയന്ന ദുർ-
ഘനമായ രാജ്ഞിയൊടു മന്ത്രിസത്തമൻ,
വിനയാവനമ്രതനു വീതധീരതാ-
സ്പദ, നപ്രേതഹൎഷലവനേവമോതിനാൻ.

൨൮

കൃതശീതപീവരതരോപചാരവും,
സുതഗാത്രസങ്ഗമസുഖോപലബ്ധിയും,
ശിതശോകമോഹവിഹതൻ മഹീശനെ-
ഝടുതബോധലേശവശനാക്കി മെല്ലവേ.

൨൯

ചിരമേതവക്ഷമകതാരെരിപ്പതാ-
മൊരുദഗ്രദൈന്യമതിനുള്ള കാരണം
ഗിരമേവമോതുവതിനോൎത്തു രാജ്ഞി ദു-
സ്സഹരമേന്തി മന്ത്രിയൊടു യന്ത്രിതാശയം.

൩൦

ഒരു തുച്ഛകാൎയ്യമിഹ സംഭവിച്ചതെ-
ല്ലരുളാമഗൌരവമതേറെയെങ്കിലും;
പെരുതായ ദുഃഖമവനീശനീവിധം
വരുവാൻ തദന്യവഴി കാണ്മതില്ല ഞാൻ.

൩൧

അമരാസുരാഹവമതിന്നു മുൻപു പോയ്
സമരം നടത്തിയ ദിനത്തിലേകദാ,
മമ വാക്കു തന്നു വരയുഗ്മമെൻമഹാ-
ശ്രമശക്തികൊണ്ടു ധൃതജീവിതൻ നൃപൻ.

൩൨

അതു ശീഘ്രമിപ്പൊഴതെനിയ്ക്കു നൽകുവാ-
നതുലാഗ്രഹാൽ പരമപേക്ഷചെയ്തു ഞാൻ
കുതുകേന രാമവനവാസമൊന്നു, മ-
ച്ചതുരൻ സുതന്നിതരമൂഴിവാഴ്ച്ചയും.

൩൩

ഭരതൻ ജഗത്തിതു ഭരിപ്പതിന്നു നിർ-
ഭരശക്തിശാലി ശകലീകൃതാഹിതൻ;
സരസാടവിപ്രിയനതീവ രാമനി-
ന്നരമോക്കിലെന്തിഹ രുജയ്ക്കു സങ്ഗതി?

൩൪

ഉടനിന്നുതന്നെയിവനെപ്പറഞ്ഞു കാൽ-
നടയായ് വനത്തിനു വിടട്ടെ മന്നവൻ,
ഇടയില്ല നില്പതിനു, മത്സുതന്നു പാ-
രിടമേകിടട്ടെ മടിയാതെ തെല്ലുമേ.

൩൫

ഉലകിന്നു രാമനിഹ വാഴ്ച്ചകൊള്ളുകിൽ
ഫലമുഗ്രശോകവിവശതയൊന്നുതാൻ
പല സത്വപങ്ക്തി നിറയും വനാവലി-
സ്ഥലമാണിവന്നുചിതവാസമന്ദിരം.

൩൬

ധൃതപക്ഷഭേദമതി രാമനീ മഹീ-
ശതയെക്കൊടുക്കുവതിനൊത്തിടായ്കയാൽ
ഹതഹർഷനായി നരപാലനെന്നു മ-
ന്മതമിത്രമാത്രമുളവായി സങ്ഗതി.

൩൭

സമമായ്ത്തനുജരെ നിനയ്ക്കിലീ മഹീ-
രമണൻ, മദാത്മജനിലൂഴിചേർപ്പതിൽ
കിമകാണ്ഡശോകവശനായിടുന്നിത-
ക്രമമാം മമതാമഴലാക്കമേകിടും.

൩൮

മനുവിൻകുലത്തിലുളവായ മാന്യനാം-
മനുജാധിനാഥനിവനെന്നിരിയ്ക്കിലോ
തനുജന്നു തോലുട കൊടുത്തു പോയ്‌വരാ-
നനുവാദമേകുവതിനെന്തു താമസം?

൩൯

മുനിമാർ ജപിച്ച കലശോദകത്തിനെ-
ജ്ജനിതാദരനെൻറ തനയൻെറ മൌലിയിൽ
അനിയന്ത്രിതാത്മവിഭവേന വീഴ്ത്തിടാ-
നിനിയെന്തു മന്നനരുളാതിരിപ്പതും.

൪൦

കരുതീടുകിൽ ധര ഭരിപ്പതല്ലയോ
പെരുതായ ശോകനികരൈകകാരണം?
പുരുലോകഭാണ്ഡമിതു രാമമൌലിതാ-
ങ്ങരുതെന്നുരച്ചതു പിഴപ്പതെങ്ങിനേ?

൪൧

ജ്വലനാദ്രി പൊട്ടിയൊഴുകിത്തുടങ്ങിയോ
ജലരാശി കേറി മഹിയെ ഗ്രഹിച്ചുവോ
നിലവിട്ടിതിൻവിധമുദഗ്രമാകുമാ-
കുലഭാവമെന്തിനു വഹിപ്പു മന്നവൻ?

൪൨

നരനാഥമന്ത്രി നയവാർദ്ധിതൻപെരും-
കര കണ്ട കോവിദവരൻ ഭവാൻ ദൃഢം;
വരയുഗ്മകത്തിലിതിലെന്തനീതി നിർ-
ഭരമെന്നുരച്ചു തരികിൽ കൃതാർത്ഥ ഞാൻ."

൪൩

തരിയും മനസ്സിനലിവെന്നിയേ മഹീ-
ശ്വരി വാക്കിതിൻവിധമുരച്ചു, നില്ക്കുവേ,
ശരി! വന്നിടേണ്ടതിഹ വന്നുവെന്നതാ-
നറിവുററ ദിവ്യമുനിയോത്തു ഹൃത്തതിൽ.

൪൪

മലപോൽ മനസ്സിനു കുലുക്കമററതാം-
നില പൂകമസ്സുമതി മന്ത്രിസത്തമൻ
ഖല രാജ്ഞിതൻെറ മൊഴി കേട്ടു കയ്യതിൽ-
ത്തലയും കൊടുത്തു നിവസിച്ചു നിശ്ചലം.

൪൫

അതിരററ ശോകമുടയുരും മഹീശന-
മ്മതിയിൽ കുറച്ചൊരു തെളിച്ചമേകുയാൽ
ക്ഷിതിയിങ്കലല്പമെഴുനേററിരുന്നു ദു-
സ്ഥിതി പൂണ്ടു രാജ്ഞിയൊടുരച്ചു രുഷ്ടനായ്.

൪൬

"കുടിലേ!കുരുത്ത പല ദോഷപങ്ക്തിതൻ-
കുടിലേ! തവാഭിലഷിതത്തെ നൽകുവാൻ
മടി ലേശമില്ലി,വനരണ്യവാസമേ-
ല്പെട്ടിലേല്പതെന്തു ഭുവനത്തിനുത്സവം?

൪൭

വനഭൂവിലേയ്ക്കുടനയോദ്ധ്യയിങ്കലെ-
ജ്ജനമാകെ രാമനൊടുമൊത്തു ഞാനുമായ്
അനപായമിന്നു ഗതിചെയ്വു, നിയ്യൊരാൾ
തനയൻെറ വാഴ്ചയിൽ രസിച്ചിരിയ്ക്കു മേൽ.

൪൮

സുതരാമവജ്ഞനവശേന നിർഭരം
ഹതരാമണീയകമതാമയോദ്ധ്യയിൽ
സുതരാമഘത്തൊടു വസിപ്പതിൽ ഗുണാ-
നുചിതരാമവർക്കു സുഖമേകുയില്ല മേൽ.

൪൯

ഇത യാത്രയായി വിപിനത്തിലേയ്ക്കു മൽ-
സുതനൊത്തു ഞാനു,മുടനെൻപ്രജാളിയും
ഹിതമോടു പോരുവതിനേകിടുന്നു സ-
മ്മത,മാൎത്തി വേണ്ട തവ മേലിലല്പവും.

൫൦

അരമാത്രകൊണ്ടിനിയയോദ്ധ്യ വൻതമോ-
നിരനൃത്തമാടിന ഹതപ്രദേശമാം
ഭരതന്നു തപ്തജനബാഷ്പധാരകൊ-
ണ്ടരമേക നീയിഹ തദാധിപത്യവും.

൫൧

തവ നിന്ദ്യനിശ്വസിതവായുവേല്ക്കയാ-
ലവരിഷ്ടമാകുമിവിടം ത്യജിയ്ക്കിലോ
ജവമേതുകാനനതലത്തിലാകിലും
നവനാകഭാഗ്യവശർ ഞങ്ങളൊക്കെയും.

൫൨

വയസാധികൾക്കു വനഭൂനിവാസമ-
ന്നയസാരവേദികൾ വിധിച്ചതല്ലയോ
പ്രിയസാത്ത്വികവ്രതനെനിയ്ക്കതിങ്കലു-
ഭയസാത്മ്യമില്ല കൃതകൃത്യനിന്നു ഞാൻ."

൫൩

പലതീവിധത്തിലതിശോകവാൎദ്ധിത-
ന്നല തീരവാങ്ങമകമാന്നു മന്ദനായ്
നില തീരുമാനമിളകുംവിധം മഹീ-
തലതീക്ഷ്ണഭാനുവവളോടു ചൊല്ലിനാൻ.

൫൪

വനവാസമാത്തനി വിധിയ്ക്കിലും പെരു-
ങ്കനയം കരുത്ത ജനനീവചസ്സതിൽ
കനമോടു ഹൃഷ്ടമതിയായ് തദാ പരം
വിനയേന രാഘവനുരച്ചു സാദരം.

൪൫

"സുതർ നാലുപേരു ജനകനിരിക്കിലും
കൃതകൃത്യനിന്നധികഭാഗ്യശാലി ഞാൻ
ചിതമദ്യ കാനനമണഞ്ഞു പാർക്കുവാൻ
ഹിതനെന്നെയല്ലയൊ വരിച്ചു തദ്വരം.

൪൬

വ്രതരക്ഷണത്തിനുതകുന്ന മൂലമായ്
സുതനായിതിന്നുമുതലസ്സുനീയിവൻ
ഹതനാരകസ്ഥലവുമിന്നിമേൽ ബുധാ-
ർച്ചിതനാകലോകകമനീയമായി മേ.

൪൭

ജനകൻ ഹിതത്തിനൊട്ടു തന്നതല്ലയോ
സ്വനഘാർത്ഥസാധനസമർത്ഥമീയുടൽ
സ്വനയാലതാൽ പിതൃഹിതം ചരിക്കിലോ
തനയർക്കു മേന്മ ദൃഢമെന്തതില്പരം?

൪൮

ഗുരുവര്യർ പൂർവ്വഭവർ തല്പദാർപ്പണാ-
ല്പുരുശുദ്ധി ചേർത്ത വനഭൂപഥങ്ങളിൽ
ഒരു രാഘവാനുജനായ ഞാൻ ഭയം-
കരുതീടുമെന്നതു നിനപ്പതെങ്ങിനേ?

൪൯

ഉരഗാധിപപ്രതിമചണ്ഡബാഹുവായ്,
സുരഗായകപ്രകരഗീതകീർത്തിയായ്,
ഒരഗാധിപസ്ഥിരതരാത്മചിത്തനായ്,
പരഗാത്രനിർദ്ദഹനവീതിഹോത്രനായ്,

൫൦

വിലസിച്ചിടുന്ന സഹജൻ മഹാൻ മഹീ-
തലരക്ഷണത്തിനു സമർത്ഥനല്ലയോ
പലർ മുക്തരുത്തമർ വസിച്ചിടും വന-
സ്ഥലമേതു സാത്ത്വികനഹൃദ്യവാസമാം.

൰൧

അതിശിഷ്ടകാൎയ്യമിതിനേ നിനച്ചു സ-
മ്മതിയച്ഛനെന്തിനു തപിപ്പൂ നിൎഭരം
പതിവായ് സ്വതാതഹൃദയാനുവൎത്തനം
കൃതിയേതു പുത്രനുലകിൽ കൊതിച്ചിടാ?

൰൨

ഘനഭൂതരാക്ഷസപിശാചപൂൎണ്ണമായ്,
ജനഭൂരിഭാഗപരിമുക്തമെങ്കിലും,
വനഭൂമിയിൽ പിതുരനുഗ്രഹാൽ മന-
സ്സിനഭൂതപൂൎവ്വകതുകം വളൎന്നിടും.

൰൩

തനുമാത്രരക്ഷ സുകരം നമുക്കു പേർ-
ത്തനുജന്നു ലോകഭരമേകി ദുൎവ്വഹം;
നനുതത്തപമംബ നിരൂപിയ്ക്കിലിന്നു നീ-
യനുകൂലയെന്നിലധികം വിശേഷമായ്.

൰൪

ഒരപേക്ഷമാത്രമടിയത്തിനുണ്ടു ത്വ-
ച്ചരണം വണങ്ങിയറിയിച്ചിടേണ്ടതായ്,
നരനാഥപാദപരിചൎയ്യയിൽ സദാ
കരൾവച്ചിടേണമധികാദരത്തൊടേ.

൰൫

അടിയന്നു താതനുടെ പാദസേവനം
വെടിയുന്നതിന്നു മടിയേറെയെങ്കിലും
അടിയേ മറിച്ചു പിതൃസത്യനിഷ്ഠയെ-
പ്പൊടിയാക്കിടും കഥ നിനയ്ക്കുവാൻ പണി.

൰൬

ഇതു കാപ്പുകെട്ടിയതെടുത്തുതള്ളി ഞാൻ,
ധൃതമുജ്ജ്വലത്തരവിഭൂഷണൌഘവും,
ഹിതമോടെനിയ്ക്കു പുതുതോലു തന്നു നീ
കൃതകൃത്യനാക്കുക പിതാവിനെ ക്ഷണം."

൩൭

കദനം മനസ്സിനെ മയക്കിയില്ല, ഗൽ-
ഗദവൃത്തി വാക്കിനെയിളക്കിയില്ല താൻ,
വദനം വിവർണ്ണത വഹിച്ചുമില്ല, നി-
ർമ്മദമേവമോതി നിവസിച്ചു രാഘവൻ.

൩൮

ചിരമാണ്ടൊതുക്കിലുമൊതുങ്ങിടാത്ത നി-
ർഭരസങ്കടജ്ജ്വലനകീലമാലയേ
തരളസ്വകണ്ഠനതിവൃദ്ധമന്ത്രിയി-
ത്തരമുദ്വമിച്ചു നിജവാക്ചയച്ഛലാൽ:

൩൯

നയശാലി ഭൂമി ഭരതൻ ഭരിപ്പതിൽ
പ്രിയർ തന്നെ ഞങ്ങളഖിലം മഹീശ്വരി!
സ്വയമിന്നു രാമനുടെ പിഞ്ചുകാൽ വനോ-
ച്ചയകണ്ടകങ്ങളിലണപ്പതെന്തിനാം.

൪൦

ജ്വലദുൽപ്രതാപനിധി നിൻസുതന്നു തൻ-
തലയിൽ കിരീടമതുറച്ചിരിയ്ക്കുവാൻ
നലമോടു രാമവനവാസവൃത്തിയാൽ
ബലമിന്നു നൂതനമുദിപ്പതെങ്ങിനേ?

൪൧

ഭരതോന്നതിയ്ക്കു സുഖവും ത്യജിയ്ക്കുമി-
ത്തരമിഷ്ടമുള്ള ഗുണശാലി രാമനേ
വരപാരതന്ത്ര്യവശനാക്കി നീക്കിടാൻ
കരളിങ്കലെങ്ങിനെ നിനച്ചുറച്ചു നീ?

൪൨

അനലങ്കൽ വീഴുവതിനും മടിയ്ക്കയി-
ല്ലനപായഭക്തിയിതുമട്ടു രാമനിൽ
സുനയാലുയർന്ന ഭരതന്നു കഷ്ടമെ-
ങ്ങിനെ നീ വഹിപ്പു ജനയിത്രി തൻപദം?

൩൭

പ്രിയമാൎന്ന രാമന്നു കൊടുത്തിടാതെ താൻ
നിയതം സ്തനം സ്വസുതനേകുകില്ല നീ
സ്വയമാമനഃസ്ഥിതിയെയിന്നു വിട്ടു ദുർ-
ന്നയമേവമേല്ക്കുവതിനെന്തുകാരണം?

൩൮

ശരമുള്ളിലുള്ളതു മറച്ചു താൻ സുധാ-
ധരസത്തൊഴുക്കി ബഹുനാളിവങ്കൽ നീ
ധരയിങ്കലോൎക്കിലതികൃത്രിമം വധൂ-
നിരതൻെറ ഹൃൽസ്ഥിതി ദുരൂഹമേവനും.

൩൯

മതിതാപമേററു വിപിനത്തിലേയ്ക്കിവൻ
ഗതി ചെയ്തിടുന്നതിഹ കാണ്മതെങ്ങിനേ?
മൃതിയാലുപേക്ഷിതനതീവ പാപി ഞാ-
നതിദീൎഘമായുരഘഹേതുവേവനും.''

൪൦

ഇടറുന്ന കണ്ഠമധികാമയത്തിനാൽ
പിടയുന്ന ഹൃത്തിവ കലൎന്നിതിൻവിധം,
ഇടയുന്ന രാജ്ഞിയൊടുരച്ചു തത്ര തെ-
ല്ലിട വിശ്രമിച്ചിതു സുമന്ത്രരുത്തമൻ.

൪൧

പല തത്വസാരമറിയുന്ന മന്ത്രിതൻ
വിലയുള്ള വാക്കു വിവിധം ശ്രവിയ്ക്കിലും
തിലമാത്രമെങ്കിലുമിളാധിഭർത്രി മു-
ന്നിലയിങ്കൽ നിന്നുമിളകാതെ മേവിനാൾ.

൪൨

ഹൃദി മന്ഥരാദ്ദുരുപദേശനാമമാം
മദിരാരസത്തെ നിറയെക്കുടിച്ചവൾ;
തദിളേന്ദ്രപത്നിയരുണാസ്യമാൎന്നു ദുർ-
ഗദിതം പൊഴിച്ചു നിജബോധമെന്നിയേ.

൯൯

പരിരക്ഷണത്തിന്നു കൊട്ടത്തൊരാലംബനം
തിരിയേ നമുക്കു തരുവാൻ കഥിയ്ക്കുവേ
പരിതാപമേററവുമിയന്നിട്ടന്നതോ
ശരി! യോഗ്യനങ്ങു നൃപനൊത്ത മന്ത്രി താൻ.

വ൦

വിവരം കുറച്ചു തടവും ഭവാൻ വൃഥാ
പ്രവചിപ്പതെന്തിന്നു കുയുക്തിയീവിധം
നൃവരാസ്യനിർഗ്ഗളിതവാതധൂതയാം-
നവബാലവല്ലികയതല്ല മന്മതി.

വ൧

മടിയില്ല രാമന്നു വനത്തിലിന്നു കാ-
ലടി വയ്പതിന്നു ദൃഢമെങ്കിലും നൃപൻ
പിടി വിട്ടുവെന്ന നിലയിൽ പ്രകാമമി-
പ്പടി സന്തപിയ്ക്കുവതിലർത്ഥമെന്തുവാൻ?

വ൨

കനകാസനത്തിൽ നിവസിച്ചു വീരനെൻ-
തനയൻ ജയിയ്ക്കുവതു കണ്ടിടുന്നതിൽ
മനതാർ ചുടും ജനത രാഘവൻെറയീ-
വനയാത്രയിങ്കലധികം വിരോധമാം.

വ൩

ഭരതൻ നൃപാലന്നു തനൂജനല്ലയോ
ധരണിയ്ക്കു നൂനമവകാശിയല്ലയോ
പുരടം കിരീടമവനാവഹിപ്പതിൽ
കുറവെന്തു രാമനൊരു മേന്മയും നവം?

വ൪

കലഹിച്ചു നമ്മൾ പലതോതിടുന്നതിൽ
ഫലമെന്തു രാമനെ വനത്തിലേയ്ക്കുടൻ
ഛലമേതുമെന്നിയെ വിടായ്കിലിപ്പൊഴേ ഞാൻ
ജ്വലനങ്കൽ വീണു തനു ചാമ്പലാക്കിടും.

൭൨

തനതാമസത്യജയലക്ഷ്മിതൻഘന-
സ്തനഭൂവിലെൻെറ തണചാമ്പലാൽ നൃപൻ
ഘനസാരകാന്തി വിളയിച്ചതീവ ദുർ-
ജ്ജനഗീതകീർത്തിയൊടുകൂടി വാഴ്ക മേൽ."

൭൩

അതിനിഷ്ഠുരോക്തിയിതുമട്ടുരച്ചു തൽ-
ക്ഷിതിനാഥപത്നി നിവസിയ്ക്കവേ തദാ
മതിയിങ്കലാനൃവരമന്ത്രിയമ്മനഃ-
സ്ഥിതിയെക്കുറിച്ചധികമേന്തി വിസ്മയം.

൭൪

ഗുരുവാം വസിഷ്ഠമുനി ചൊല്ലി "സന്തപി-
യ്ക്കരുതിന്നു രാമനെ വെടിഞ്ഞിടുന്നതിൽ
നിരുപദ്രവസ്ഥിതി ഭവിച്ചു മേൽ ശുഭം
വരുമീവരങ്ങൾ വിധിനിശ്ചിതങ്ങൾ താൻ."

൭൫

സ്വകുലഗുരു വിശിഷ്ടൻ ശ്രീവസിഷ്ഠൻ കഥിയ്ക്കെ
പ്രകുപിതതരഭാവം മാററി മന്ദം മഹീന്ദ്രൻ
അകുശലമണയാതേ പോയ്‌വരാനാത്മജന്നായ്
പകുതിയൊരനുവാദം നൾകിയവ്യക്തവാക്കാൽ.

൭൬

ചർമ്മം മന്ഥര കാഴ്ചവെച്ചതു ഹിത-
ത്തോടമ്മ കൈകേയി പോയ്
നിർമ്മര്യാദമെടുത്തുടുക്കുവതിനായ്
പാരുഷ്യമോടേകവേ
കർമ്മത്തിൻഗതിയെന്നു രാഘവനുടൻ
മാനിച്ചു മാതാവിനെ-
ദ്ധർമ്മജ്ഞൻ വിനയേന വാങ്ങി വദന-
ശ്രീ തെല്ലു വാടാതെ താൻ.

൯൦

'ഹാ! രാമാ! രമണീയവിഗ്രഹ! രമേ-
ശാഭോഗ മദ്ധ്യംശമാ-
മാരാമത്തെയലങ്കരിച്ചു വിലസും
ശ്രീപാരിജാതാഗ്ര്യമേ!
നീറാക്കിപ്പുരമെന്നെയിന്നെവിടെ നീ-
പ്പോകുന്നു ഞാനും ഹിതാൽ-
പ്പോരാ'മെന്നു നൃപൻ കിടന്നു വില-
പിച്ചോരോന്നുരച്ചീടിനാൻ.

൯൧

തൻകയ്യിൽ തലയും കൊടുത്തു മൃതനെ-
പ്പോൽ നിശ്ചലത്വത്തൊടാ-
തങ്കം വാച്ചൊഴുകീടുമശ്രുനിരയാൽ
ഗാത്രം നനച്ചങ്ങിനേ
തങ്കൽ ജീവിതദൈർഘ്യമേകിയ വിധാ-
താവെശ്ശപിച്ചന്നില-
ത്തിങ്കൽത്തന്നെയിരുന്നു തന്നെയുമറി-
ഞ്ഞിടാതെ മന്ത്രീശ്വരൻ.

൯൨

'കാലൻകൂടെ മറന്നു പാപി ഹത ഞാൻ
ചാകാതിരിയ്ക്കുന്നു ഹാ!
മേലെന്തൊക്കെയെനിക്കു കാണണമല-
ഞ്ഞീമട്ടു വിഭ്രാന്തയായ്
കോലത്താൽ കരളിന്റെ വക്രതയതിൻ-
വ്യാഖ്യാനമോതുന്ന ദു-
ശ്ശീലത്തിൻനിധി വൃദ്ധ മന്ഥരയൊരോ-
ന്നുച്ചത്തിലോതീടിനാൾ.

൯൩.

ജനനിബിഡിതമാകും മാർഗ്ഗമദ്ധ്യത്തിലൂടേ
ജനകജ നിവസിയ്ക്കും രത്നഹർമ്മ്യത്തിലേയ്ക്കായ്
വനസമുചിതവേഷം പൂണ്ടു താൻ രാമചന്ദ്രൻ
ഘനഭുജവിജയശ്രീലാളിതൻ യാത്രയായാൻ.

ശ്രീമദ്ധ്യാത്മപുരസ്ഥമാകിന വട-
ക്കുങ്കൂർകുലത്തിൽ ധൃത-
ക്ഷേമം വാച്ചു ജനിച്ച ഭൂപനൊരുവൻ
തദ്രാജരാജാഹ്വയൻ,
രാമൻ തൻകഥയായ വീരവിജയം-
കാവ്യത്തിനെക്കൈരളീ-
പ്രേമത്തോടു രചിപ്പതിൽപരിണതം
സർഗ്ഗം ശുഭാലഷ്ടമം.



എട്ടാംസർഗ്ഗം സമാപ്തം.

# ഒൻപതാം സൎഗ്ഗം.

൧

കാറിന്റെ കാഴ്ച കലരാത്ത നഭസ്സിൽ നിന്നു-
നേരിട്ടു വീണ കടുവാമിടിവാൾ കണക്കേ
പാരിച്ച രാമവനവാസകഥാപ്രസംഗം
പാരിൽ ചരാചരകുലത്തിനെരിച്ചലേകി.

൨

രാമൻ വരം ഭരതനൎത്ഥ രാജ്ഞി കാട്ടു-
മീമട്ടു കാൎയ്യമറിയാതൊരു ബന്ധമെന്യേ
ക്ഷാമക്ഷമം പലതുമോതി ഹതാത്മബോധ-
യാമവ്വിധം ജനതയെങ്ങുമുഴന്നിതന്നാൾ.

൩

അന്തഃപുരോരഗമുഖാൽ പരമപ്പുരത്തിൽ
വാന്തം വരദ്വയമയം നവകാളകൂടം
സന്തപ്തലോകകൃതനിശ്വസിതോഗ്രവായു-
തൻതള്ളലാൽ സപദി നാടഖിലം പരന്നു.

൪

ഭൂകമ്പമുഗ്രമവിചാരിതമേല്ക്കിലെങ്ങും-
ലോകൎക്കു വായ്ക്കുമുരുസങ്കടസംഭ്രമങ്ങൾ
ആകപ്പുരത്തിലതുനാളിലുയൎന്നു, രാമൻ
പോകുന്നുവെന്ന കഥ കേട്ടു ഞൊടിയ്ക്കുതന്നെ.

൫

വാനിങ്കൽനിന്നു നരകക്കുഴിയിങ്കൽ വീണാ-
ഗ്ലാനിയ്ക്കുതീവ വശരായ ജനങ്ങളാകെ
ധീ നിന്നിടാതെ നിജബോധമിയന്നിടാതെ
ഹാ! നിസ്തുലാൎത്തിയൊടുഴന്നു കുഴങ്ങിയന്നാൾ.

൬

മന്നന്റെ പൌരുഷവിഹീനതയെക്കുറിച്ചു
ഖിന്നത്വമേറിയവിടെച്ചിലർ നിന്ദ ചെയ്താർ,
അന്നന്യർ കേകയനരേന്ദ്രജയെശ്ശപിച്ചാ-
രെന്നല്ല തത്ഭരതനിൽ ചിലർ വൈരമാൎന്നാർ.

൭

തന്നാക്കുതൻ പ്രചലനത്തിനധീനരായി
നിന്നാളുമാളുകരം പലേവിധമോതിയന്നാം
ഇന്നായിരം ഘടമുഖങ്ങളടച്ചുകെട്ടാ-
മെന്നാലെവൻ ജനമുഖത്തിന്നു മുദ്രവയ്ക്കും?

൮

"ദോസ്സാരദൂരിതമഹാദന്ദജൌഘനാക-
മീസ്സാവ്വഭൌമനൊരുപെണ്മൊഴി കേട്ടിവണ്ണം
നിസ്സാരനെന്നവിധമാത്മജനെ ത്യജിയ്ക്കാ-
നത്സാഹമേററിട്ടവതോക്കുകിലെത്ര കഷ്ടം!

൯

ഭ്രനാഥനെച്ചെറുതുമാദരിയാതെ കേറി-
ത്താനാഢ്യയെന്നഹഹ കേകയപുത്രി വാഴ്‌വൂ,
സ്ത്രീനായകത്വമിതുമാതിരി മൂത്തുപോയാ-
ലീനാട്ടിൽ വാസമിനിമേൽ ചിതമല്ലൊരാൾക്കും.

൧൦

അന്തഃപുരത്തിൽ മരുവേണ്ടവർ ലോകകാര്യ-
ചിന്തയ്ക്കൊരുങ്ങിയതിലിത്തരമാചരിയ്ക്കിൽ
എന്തക്രമം ഭുവി ഭവിയ്ക്കുകയില്ല മേലിൽ,
പെൺതന്ത്രമിത്ര വളരാൻ കലിയല്ല കാലം.

൧൧

അല്പിഷ്ഠനല്പതിതനാം ഭരതൻ മനസ്സിൽ
കല്പിച്ചു ചെയ്യൊരു ചതിപ്പണിയാണിതെല്ലാം
ഏല്പിച്ചു കാര്യ്യമഖിലം തനതമ്മയെക്കൊ-
ണ്ടൊപ്പിച്ചു മാറിയറിയാത്തവിധം വസിപ്പൂ.

൧൨

ധീ കേടിനാൽ കുടിലനായതിമൂർഖയായ-
കൈകേയിതൻതനയനാം ഭരതൻ തരത്തിൽ
കൈകേറി മേലിലിള കാക്കകിൽ വല്ലിടത്തും
പോകേണ്ടതിന്നു വഴി നോക്കുക നോക്കു യുക്തം."

൧൩

ഓരോന്നു തോന്നിയതുപോലിതുമട്ടരച്ചും,
വൈരോദ്ഗമം നൃപനിൽ നിർഭരമങ്കുരിച്ചും,
വേരോട്ടക്കൂടിയിളകും കരളാൎന്നു കണ്ണു-
നീരോലുമാറു പഥി വന്നു നിറഞ്ഞു പൌരർ.

൧൪

തുങ്ഗവ്യഥയ്ക്കു വശയായഭിഷേകകാൎയ്യ-
ഭങ്ഗം ഭവിച്ചിടവെയപ്പെരുതാം പുരശ്രീ
അങ്ഗപ്രഗത്ഭത കുറഞ്ഞു ദുരന്തനാശ-
രങ്ഗപ്രവേശനവിപത്തിനധീനയായാൾ.

൧൫

ഉച്ചണ്ഡമാന്ദ്യമുളവാക്കിന ക്രൂരശോകക്രു-
ത്തുച്ചയ്ക്കു മാപ്പുരിയിലുൽക്കടമായ്പ്പരന്നു;
അച്ചക്രവാളമൊരു തപ്തസമീരണന്റെ
പേച്ചംക്രമാലഥ മലീമസമായ്ഭവിച്ചു.

൧൬

ഗാനത്തിനാൽ കുളുർമ നല്കിന ശാല ഹാഹാ-
സ്ഥാനം ചമച്ചു ദയനീയതയെപ്പുലർത്തി,
സ്ത്രീനൎത്തനാലധിഗതാരവമായ സൌധ-
സ്ഥാനം ശ്മശാനതലമൂകതയന്നു പൂകി.

൧൭

പീതാഭകൊണ്ടു ഗഗനത്തിലകാലസന്ധ്യാ-
പൂതാവതാരദശ ചേൎത്ത പതാകയെങ്ങും
പാതാന്തമാണുലകിലുൽക്കൎഷയമെന്ന തത്ത്വം
ജാതാഘമാം നിജമധഃസ്ഥിതികൊണ്ടു കാട്ടി.

൧൮

വ്യാമിശ്രവിസ്മയവിഷാദഭരം വളർത്തി-
ബ്ഭൂമിയ്ക്കിളക്കമുളവാക്കിടുമീയുദന്തം
സ്വാമിത്രവംശവനപാവകനായ് ജ്വലിയ്ക്കും-
സൌമിത്രിതൻ ചെവി തളച്ചകമേ കടന്നു.

൧൯

എന്താകിലും കരളുറപ്പു വിടാത്ത ധീര-
സ്വാന്താഗ്ര്യനാകുമവനീക്കടുവാൎത്തയാലേ
കുന്താഗ്രപാതരുജയാൽ മതികെട്ട കാട്ടു-
ദന്താവളേന്ദ്രനുടെ മട്ടു മലച്ചിതല്പം.

൨൦

മുല്പാടു ചാടിയെഴുനീറ്റു മുഴുത്തകോപാൽ
കല്പാന്തരുദ്രനു കളിയ്ക്കൊരു തോഴനായി,
മുപ്പാർ മുടിപ്പതിനു മുപ്പുർ മുതിൎന്നിടുംപോൽ
കോപ്പാൎന്നു ലക്ഷ്മണനരക്ഷണമങ്ങുനിന്നാൻ.

൨൧

ഏല്ക്കുണ്ധവിജ്വലിതകോപഹുതാശനക-
ലേല്ക്കും പ്രഭാവലി പുറത്തു പരന്നപോലേ
ദൃക്കറ്റു ശോണരുചിയായരികത്തൊരാൾക്കും
നില്ക്കുന്നതിന്നു കഴിയാത്തവിധം ജ്വലിച്ചു.

൨൨

നില്ലാതെയായുധമുറിയ്ക്കകമേ കടന്നു
വില്ലാഞ്ഞെടുത്തു വലിച്ചു വളച്ചു വീരൻ
പുല്ലാണെനിയ്ക്കഹിതനേവനുമെന്നു നോക്കാൽ
ചൊല്ലാതെ ചൊല്ലിയവിടം വിടുവാൻ മുതിൎന്നാൻ.

൨൩

ലോപം പെടാത്തൊരതിശക്രപരാക്രമത്തെ-
ച്ചാപം വലിച്ചുദിതമാം ധ്വനിയാൽ പുകഴ്ത്തി
രോപത്തിനാലുമതിഭീകരനായ്, ഘനാവ-
ലേപത്തിനാൽ വെളിവകന്നവനുച്ചലിച്ചാൻ.

൨൪

ചേതോവിവേകബലശൃംഖലയെത്തകൎത്തു,
ജാതോഷ്ണഘൎമ്മമയമാം മദധാര തൂകി,
ഏതോ മതിഭ്രമമുയൎന്നവിധത്തിലാൎക്കും-
ഭീതോന്നുമാററിയ ലക്ഷ്മണദന്തി പാഞ്ഞാൻ.

൨൫

ഭ്രൂയിഷ്ഠരൂക്ഷത പെറും മുഖകാന്തികൊണ്ടും,
ജ്യായിങ്കൽനിന്നുയരുമാരവമാരികൊണ്ടും,
ഭീയിൽ പതിച്ചു ജനപങ്ക്തിയകന്നൊതുങ്ങി-
പ്പോയിക്കൊടുത്ത വഴിയേ ഗതിചെയ്തു വീരൻ.

൨൬

അററക്കരൾക്ഷമയഴിഞ്ഞു പടന്നു തോളിൽ
പററക്കിടന്ന മുടിപോലുമൊതുക്കിടാതെ,
ചിററമ്മ കേകയജ മേവിന മാളികയ്ക്കു-
മുററത്തു ചെന്നു നിലകൊണ്ടിതു ധീരധീരൻ.

൨൭

പൂതൻ വസിഷ്ഠമുനിയേ വകവച്ചതില്ല,
താതൻെറ കാല്പ്പൊടി മുടിയ്ക്കു വഹിച്ചതില്ല,
പ്രീതൻ രഘൂദ്വഹനെ നോക്കിയതില്ല, കോപ-
ഭൂതഗ്രഹാൽ ഗളിതചേതനനാക്കുമാരൻ.

൨൮

ആലംബിതം രുചിരചാപമിയന്നു ഘർമ്മ-
ജാലസപത്രപജലധാരയുടല്ക്കിണങ്ങി
ആ ലക്ഷ്മണപ്രളയകാലഘനാഘനം മു-
ഷ്ക്കാലന്നു വാങ്മയമഹാസ്തനിതം മുഴക്കി.

൨൯

[illegible]മോമല്ക്കചാപഗുരു ഗാധിതനൂജനെങ്കി-
ലീ മല്ക്കരം നിശിതശസ്ത്രസനാഥമെങ്കിൽ
രാമൻ വനത്തിനു ഗമിയ്ക്കുകയെന്ന കാര്യം
വ്യോമപ്രസൂനസമമെന്നതു തീർച്ചതന്നെ.

൩൦

എന്നമ്മയും സഹജനും പ്രിയനും പിതാവു-
മെന്നല്ല ദേശികനുമെന്നസുവും സമസ്തം
ഇന്നൻപിയന്ന രഘുനായകനെന്ന ദൈവ-
മൊന്നാന്യമാസകലമിയ്യുലകിൽ തൃണം മേ.

൯൧

ജ്യേഷ്ഠനന്നു തെല്ലപഹൃതമോത്തുകിലന്നുതൊട്ടു-
ശിഷ്ടൻ പിതാവു ദൃഢമെൻറ പിതാവുമല്ല,
ഇഷ്ടപ്പെടും ജനനി മജ്ജനയിത്രിയല്ല,
പ്രേഷ്ഠൻ വസിഷ്ഠമുനിയെൻഗുരുവല്ല മേലിൽ.

൯൨

എന്നിഷ്ടദേവരഘുനാഥനെയേതൊരുത്തൻ
നിന്ദിച്ചുനിന്നു നിലവിട്ടു മദിച്ചിടുന്നോൻ,
മന്നിൽ ത്രിമൂർത്തികളിലൊന്നവനെങ്കിലും താൻ
ചെന്നിശ്ശരം പകരമാപ്പക വീട്ടുമിപ്പോൾ.

൯൩

ഗോത്രയ്ക്കു നാഥത വഹിപ്പതിനിങ്ങു മൂത്ത-
പുത്രൻ വിശിഷ്ടനവകാശിയുമായിരിയ്ക്കെ,
സൂത്രം പറഞ്ഞവനെ വിട്ടനുജന്നതേകാ-
നത്രയ്ക്കു നീതിവശരോ മനുവംശജന്മാർ?

൯൪

ശ്രീരാമദേവനടവിയ്ക്കു കമേ തപിയ്ക്ക-
കീ രാജധാനിയിലിരുന്നു രമിയ്ക്ക നമ്മൾ,
നേരായ്ത്തലയ്ക്കു വെളിവല്പമിരിയ്ക്കിലിമ്മ-
ട്ടാരാണരപ്പതു കേൾപ്പതുമേതൊരുത്തൻ?

൯൫

കൈയ്ക്കിഷ്ടമാഭരണമായ് ചില പൂണ്ടതല്ല,
വാക്കിൻെറ ധാടിയതിനോത്തുവതല്ല വീര്യം,
നേക്കിങ്ങു നിന്നാടർത്തുടങ്ങുകിലിന്ദ്രനേയും
ലാക്കിൽ കുടുക്കുവതിനെൻശരമൊന്നു പോരും.

൯൬

പ്രായംപെരുത്തിടുകിലായതുകൊണ്ടു മാത്രം
ന്യായം ഗ്രഹിപ്പതിനു ശക്തി ലഭിയ്ക്കയില്ല,
ധീയല്പമാത്മവശമുജ്ജ്വലമെന്നിരിയ്ക്കി-
ലീയക്രമം സ്ഥവിരനെങ്ങിനെയോത്തുമച്ഛൻ.

൩൭

താൻതന്നെ തൻതനയനെന്നരുളുന്ന വേദം,
നാന്തദ്വിധം പിതൃസുതൈക്യവുമിങ്ങു കാണ്മൂ
സ്വന്തം തനൂജനെ വെടിഞ്ഞിടുമച്ഛനെത്താൻ
ഭ്രാന്തന്റെ മാതിരിയിലേ കരുതേണ്ടതുള്ളൂ.

൩൮

തള്ളായമുഖ്യടജരാനരകൾക്കിരങ്ങായ്,
നിഷ്ഠാതെയായ് സ്വമതി,യിങ്ങനെയുള്ള ക്രൂരർ
ഓർക്കാതെ വല്ലതുമബദ്ധമുരയ്ക്കിൽ വേദ-
വാക്കാണതെന്നു നിരൂപിയ്ക്കുവതെത്ര കഷ്ടം!

൩൯

ശ്രീരാമരക്ഷയതിനൻപൊടു വേണ്ടിവന്നാൽ
കാരാഗൃഹത്തിലുടനച്ഛനെയിട്ടിടാനും,
ഈ രാജധാനി വെളിവിൽ കുളമാക്കവാനു-
മാരാദ്ധ്യമെന്റെ മഹിമാവു മടിയ്ക്കയില്ല.

൪൦

ശാപ്പാടിനായിവിടെ വന്നു കിടന്നിടുന്നോ-
രാപ്പാഴ്മുഴക്കിഴവി മന്ഥരതന്റെ വാക്കാൽ
കെല്പാന്നു കേകയതനൂജ ചമച്ചതെങ്കി-
ലിപ്പാടു തല്ക്കുലമെതിർത്തു തകർത്തിടും ഞാൻ.

൪൧

പ്രാചീനധർമ്മഗതിരീതിയറിഞ്ഞിടാതെ
ധീ ചീറിയാപ്പുരുഷവാക്യമതിക്രമിപ്പോർ,
നീചീഭവന്മതികൾ നാരികൾതന്മനസ്സു
ഹാ! ചീത്തയാകിലതിനില്ലതിരെന്നു വന്നു.

൪൨

ധീചാപലാകുലിതനായ പിതാവിനെത്തൻ-
മോചാരസാർദ്രരുചിവാക്കിൽ മയക്കിയേവം
സ്ത്രീ ചാട്ടിലേററിയതു നാം വകവെച്ചിടുന്ന-
താചാരമല്ലതിനു കീഴ്പെടുകില്ല ലോകം.

൪൩

മിത്രങ്ങളെങ്കിലുമനീതി തുടങ്ങിയെന്നാൽ
ക്ഷാത്രം മഹസ്സുടനെരിപ്പവർ ഞങ്ങൾ വഴ്കേ,
ഇത്രയ്ക്കുധർമ്മഹതദേവതതന്റെ ജൈത്ര-
യാത്രയ്ക്കു പെണ്ണൊരുവളിങ്ങനെ ഭേരിതാക്കീ?

൪൪

തിട്ടം രഘൂദ്വഹന പട്ടമണച്ചിടായ്കിൽ
വെട്ടൊന്നു രണ്ടു മുറിയെന്നതു മത്സ്വഭാവം;
പെട്ടന്നയോദ്ധ്യയെ മഹാമരുഭൂമിയാക്കി-
ക്കൂട്ടത്തൊടൊത്തരികുലം വിമഥിച്ചിടും ഞാൻ.

൪൫

സേനാനിയേയുമടലേററിടുകില്ലൂറക്കും-
ഞാനാത്തവീര്യനിത സായുധനിങ്ങിരിപ്പൂ!
സ്ഥാനാലിളക്കിയുടനാര്യനെയന്യനെത്താൻ
ഭൂനാഥനാക്കിടുവതാരതു കാണണം മേ."

൪൬

കൈവെച്ചു വില്ലിലതിയാം പരുഷോക്തിയോരോ-
ന്നേവം പറഞ്ഞു നിജബോധമകന്നു ശൂരൻ
വൈവശ്യമേററു കലിതൻപുതുകോമരത്തിൻ-
ഭാവം കലൎന്നവിടെയക്ഷമനായി നിന്നാൻ.

൪൭

ശൂരസ്വഭാവനിധിലക്ഷ്മണവാക്കു യോഗി-
വീരൻ വസിഷ്ഠനരുശാന്തി കലൎന്നു കേൾക്കെ
ഘോരത്വമാളുമരിരാവണിയെ വധിയ്ക്കാൻ
പാരം മിടുക്കനിവനെന്നകമേ രസിച്ചാൻ.

൪൮

അത്തന്വി കേകയതനൂജ പരിഭ്രമിച്ചു,
ചിത്തം വിറച്ചിതധികം പുരവാസികൾക്കും;
ഉത്തപ്തനാം നൃപതി സുപ്തനണഞ്ഞപോലെ-
യത്തവ്വിലൊന്നു തലപൊക്കി മിഴിച്ചുനോക്കി.

൪൯

ഉന്മത്തനാകുമനുജന്റെ വചസ്സു കേട്ടു
മുന്മട്ടിൽനിന്നുമിളകാത്തൊരു ഭാവമോടേ
സമ്മർജ്ജിതപ്രണയശാന്തിരസാർദ്രമായ-
തന്മഞ്ജുനോട്ടമനുജങ്കലയച്ചു രാമൻ.

൫൦

ശ്രുത്യന്തചാരുതരമായ് സുവിവിക്തവർണ്ണ-
സ്ഥിത്യർത്ഥമായ് പ്രകടധർമ്മരഹസ്യമായി,
സ്തുത്യം ചിരന്തനവചഃപഥമെന്നപോലെ-
യത്യന്തഹൃദ്യമൊഴി രാഘവനോതി മന്ദം:

൫൧

"ഹൃൽക്കോപമിങ്ങനെ വഹിച്ചു മദാന്ധ്യമേറി-
ത്തിക്കോപ്യമാററലറിയാത്തവിചാരമെന്ന്യേ,
പേക്കോലമീവിധമെടുത്തു തകർപ്പതിന്നു-
തക്കോണമെന്തിവിടെ ലക്ഷ്മണ! ഹേതുവുണ്ടായ്?

൫൨

നാക്കുച്ചലിപ്പതുവിധം നിയമം പെടാതെ
വാക്കുദ്വമിപ്പതിന്നു ശക്തരനേകരുണ്ടാം;
വായ്ക്കുന്നൊരർത്ഥഗതികണ്ടു മൃദൂക്തിയുക്ത്യാ
കേൾക്കുന്നവർക്കു ഹിതമോതിടുവോർ ചുരുക്കം.

൫൩

പാരുഷ്യലേശമിയലാതെ മൃദുപ്രകൃത്യാ
ചാരുത്വമേറി നവമാധുരി പെയ്തു കാതിൽ
നേരുററ നല്ല തെളിവാർന്ന വചസ്സു പുണ്യം
ചേരുന്നവർക്കൊഴികയെങ്ങനെ കൈവരുന്നു.

൫൪

മററെന്തുദോഷമുളവാകുകിലും മൃദുത്വം
പററുന്ന ഹൃത്തിനതുതാൻ മഹിമാവ്യയത്തും
കററം ദൃഢം പരുഷവൃത്തിയതാക്കുകെത്തു
മുററുന്ന തൽഗുണഗണം വിഫലം സമസ്തം.

൰൫

അന്തൎമ്മദാൽ പരുഷവാക്കു കഥിയ്ക്കുവോനെ-
സ്സ്വന്തം ജനങ്ങളുമുടൻ വെടിയുന്നു വൈരാൽ;
ശാന്തം മൃദുപ്രകൃതരഞ്ജിതമായ വാക്കിൻ-
ചന്തം വഹിപ്പവനു വൈരികളും വശന്മാർ.

൰൬

ശ്രോതാവുതൻഹൃദയവൃത്തികളെക്കുറിച്ചു
ജാതാദരം ദൃഢമറിഞ്ഞഖിലം ഹിതേന
ജ്ഞാതാൎത്ഥരായ് വിദിതവാഗ്ബലരായ് മിതോക്തി-
യോതാൻ മിടുക്കുടയ വാഗ്മികൾ മൃഗ്യരെങ്ങും.

൰൭

വൃദ്ധൻ മഹാൻ ജനകനോ, നിഗമോക്തമാൎഗ്ഗ-
സദ്ധൎമ്മസാരമറിയും ഗുരുവോ വസിഷ്ഠൻ,
സിദ്ധപ്രശസ്തഗുണയാജ്ജനയിത്രിയോ നി-
ന്നൌദ്ധത്യയുക്തമൊഴി കേട്ടു നടന്നിടേണ്ടോർ.

൰൮

തന്നാൎയ്യനമ്മ ഗുരുവെന്നിവരീശ്വരന്മാ-
രെന്നല്ലയോ പറവു ലക്ഷ്മണ വേദവാക്യം
ഇന്നാച്ചെറുപ്പദശതന്റെ തിളപ്പുമൂലം
ഛിന്നസ്വബോധനതു നീ വകവയ്പതില്ല.

൰൯

ആരിങ്കൽനിന്നുദിതനായി വളൎന്നുവന്ന-
താരിൽദ്ദിനംവരെ ഹിതത്തൊടു ജീവനൊപ്പം
ആ രിക്തദോഷമതിയൎയ്യനിലും മദാന്ധ്യം
പൂരിച്ചു നിന്റെ ഹൃദയം കറ കണ്ടിടുന്നു.

൨൰

തൻതാതനേകിയൊരു മെയ്യിതിനാൽ പിതാവി-
നെന്താകിലും ചെറുതു നല്ലുപകാരമേകാൻ
സന്താപമറ്റൊരിട കിട്ടുകിലാസ്സുതന്മാർ-
ചിന്താപഥാതിഗതഭാഗ്യവശംവദന്മാർ.

൩൧

മുന്നം പിതാവിന്റെ വാക്കിനെയാദരിച്ചു-
ച്ചെന്നമ്മതൻഗളതലത്തെയറുത്തു രാമൻ;
ഇന്നല്പവും ഗുരുവചസ്സിനു യുക്തിവാദം
തന്നന്മയിൽ പ്രിയമെഴുംസുതർ ചെയ്കയില്ല.

൩൨

വൻപ്രാഭവോജ്ജ്വലിതമാമമരേന്ദ്രപട്ടം
സമ്പ്രാപ്തനാം നൃമഹിഷൻ നഹുഷൻ മദത്താൽ
കമ്പ്രാത്മദിവ്യപദനായ് ഗുരുനിന്ദമൂലം
താൻപ്രാഗധഃപതനമാർന്നതു കേൾപ്പതില്ലേ?

൩൩

ആർക്കും യുവത്വമവിവേകനികേതനം താ-
നോർക്കുന്നു തദ്വശഗർ തങ്ങൾ വിശിഷ്ടരെന്നായ്;
ആർക്കും മദത്തൊടഥ വൃദ്ധരെ നിന്ദചെയ്തു
നേർക്കുന്നു ധാർമ്മികനയങ്ങളൊടീവകക്കാർ.

൩൪

ഉൽകൃഷ്ടധർമ്മവിഭവം വെളിവോടു കാട്ടി-
നില്ക്കും വിവേകമയദീപികയിത്തരക്കാർ
തിക്കും മദാനിലബലേന കെടുത്തിമാററി-
ദ്ധിക്കരസിതാദ്ധ്വശതസേവനമാചരിപ്പൂ.

൩൫

എന്തെങ്കിലും ചില കുയുക്തികൾ ചൊല്ലു,മാത്മ-
ചിന്തയ്ക്കു തെല്ലൊരിടയില്ല,പരന്റെ ധർമ്മം
കാന്തം, സ്വകീയമതിനിന്ദ്യ,മതീവ വേഷം
ചന്തം, യുവാക്കളുടെ വൃത്തിയിവണ്ണമായി.

൩൬

വേദജ്ഞർ വൃദ്ധരുടെ നീതികളിൽ കുയുക്തി-
വാദത്തിനുത്സുകർ മദാകുലരീവകക്കാർ
നാദപ്രഘോഷമൊടു നാടി തുടച്ചു വാക്കാൻ
വൈദഗ്ദ്ധ്യമുററു പണിചെയ്യുവതാണു ചിത്രം.

൩൭

വന്നാശരോഗ്രപരധൎമ്മതമസ്സിൽ നിന്നു-
തന്നാശയോൽകൃതി ചരിച്ചിടുവാനശക്തർ,
മന്നാകെയീ നവയുവാക്കൾ തെളിപ്പതെമ്മ-
ട്ടെന്നാണു ലക്ഷ്മണ! നിനച്ചു തപിപ്പതീ ഞാൻ.

൩൮

കൂപത്തിൽ നോക്കിടരുതെന്നു ജനിത്രി ചൊല്ലി,
വൈപക്ഷ്യമാൎന്നു മദമോടതു ചെയ്കമൂലം
ആപത്തിലായ ചെറുസിംഹമതിൻചരിത്രം
നീ പണ്ടു വൃദ്ധമൊഴിയാലറിയുന്നതില്ലേ?

൩൯

മൺകോണു ചാണിട,മരക്ഷണമത്രനേരം,
ചെങ്കോൽപ്രതാപമൊടു കാത്തു തെളിഞ്ഞിരിപ്പാൻ
സങ്കോചമററരിയ ദുഷ്കൃതി ചെയ്യുവാനോ
മൻകോപമൂഢമതി! നിയ്യുപദേശമേകി?

൪൦

ഈ ലോകമല്ല പതിനാലുലകം പ്രതാപ-
ജ്വാലോജ്ജ്വലതപമൊടു വാഴ്വതിനാധിപത്യം
ചേലോടു കിട്ടിടുകിലും നിജധൎമ്മമാൎഗ്ഗ-
വൈലോമ്യവൃത്തിയെ വഹിപ്പവനല്ല രാമൻ.

൪൧

മത്താതനെച്ചിരമസത്യനിബദ്ധനാക്കി,
ഹൃത്താന്തി ചേൎത്തു ജനനിയ്ക്കു നികാമമെന്നും,
സത്താം തന്തുജനുടെ ധൎമ്മമതിക്രമിച്ചു,
മുത്താൎന്നു രാജപദമെന്തിനെനിയ്ക്കു നിന്ദ്യം.

൪൨

സത്യം വെടിഞ്ഞു നരകത്തിനകത്തലഞ്ഞു
നിത്യം പിതാവിനുഴലേണ്ടുമവസ്ഥ നല്കി
സ്തുത്യർഹമിങ്ങണയുമൈന്ദ്രപദത്തെയും ഞാ-
നത്യല്പശുഷ്കതൃണമെന്നതുപോലെ കാണ്മു.

—ഗമന—

൰൨

കാടെന്നു കേട്ടിടുകിലത്ര ഭയം വഹിയ്ക്കാൻ
മാടല്ല ഞാൻ ശിശുവുമല്ലൊരു പെണ്ണുമല്ല;
ആടൽപെടാതവിടെ നാളെയണഞ്ഞു യോഗ-
ക്രൂടസ്ഥനായ് മരുവിടേണ്ടൊരു രാഘവൻ താൻ.

൰൩

ഏകന്നു ദോഷ,മിതരന്നു ഗുണം, സ്വപേഷ്ടം
ലോകർക്കു നിന്ദ്യ,മിതുമാതിരി തത്വമോർത്താൽ
ശോകം വളർത്തുവതു രാജകിരീടഭാര-
മാകല്പമെന്നതിനെയോതിടുവോർ ജളന്മാർ.

൰൪

എൻതോളിൽനിന്നതിനെ മാററിയൊരമ്മയോടെൻ-
സന്തോഷമെങ്ങിനെ പറഞ്ഞറിയിച്ചിടും ഞാൻ
സ്വാന്തോപബൃംഹിതശമാഢ്യർ മുനീശ്വരന്മാർ-
തൻതോഴനാക്കിയതിലും കുതുകാകുലൻ ഞാൻ.

൰൫

തിയ്യാത്മജോഗ്രവിരഹേണ ഭുജിച്ചടക്കാൻ-
വയ്യാത്ത ദൌസ്ഥ്യമൊടു വാണിടുമച്ഛനേത്താൻ
പൊയ്യായഹങ്കൃതി കലൻറു ദുഷിച്ചുരച്ചു-
നിയ്യായ്യഗർഹിതപഥത്തിലണച്ചു പാദം.

൰൬

ഞാനെന്ന തള്ളലതഹങ്കൃതിയാണിതേക്കാൾ
പീനം നരർക്കു കടുവായൊരു ശത്രുവില്ല
ഏനസ്സു നല്കുമിതു മായ്ക്കുവതിന്നു തത്വ-
ജ്ഞാനം വിശിഷ്ടത പെരുത്തൊരു ബന്ധുവാക്കും.

൰൭

തൻതാതനും പിഴ പരം മദമോടുരച്ചു-
നിൻതെററു ലക്ഷ്മണ! ദൃഢം പരിഹാരശൂന്യം;
തൻതത്വദൃഷ്ടി കലുഷീകൃതമാകിലാരും
ഭ്രാന്തസ്വഭാവവശരായ് നിപതിച്ചിടുന്നു.

൯൯

അക്കാൎയ്യമങ്ങനെ കഴിഞ്ഞതു പോട്ടെ! മേലിൽ
ധിക്കാരമൊക്കെയുമകററി വിനീതനായി
തൃക്കാല്ക്കൽ വീണിഹ നമസ്കൃതി ചെയ്തു, തെല്ലും
നിൎവ്വാതെ താതനെ യതാൎത്ഥഹൃദന്തനായ് നീ.

൱

ഞാൻതാതശാസന വരിച്ചു തിരിച്ചുദൂരഘ-
കാന്താരവാസനിനിയിങ്ങു വരുംവരയ്ക്കും
സന്താപമററു ഭരതന്നുലകം ഭരിപ്പാൻ
പിൻതാങ്ങുമായ് മരുവണം മതിശാലിയാം നീ.''

൱൧

ഭ്രാന്തോപമം പലതുമോതിയ ലക്ഷ്മണൻ, തൻ-
ധ്വാന്തോദ്ഗമം കളയുമീ നിജപൂൎവ്വജോക്തൽ
വൻതോട്ടിയാലുടലിനേററമടക്കമേററു
പിൻതോററു മാറിയ ഗജേന്ദ്രനൊടൊപ്പമായി.

൱൨

ശ്രീരാമവാങ്മയമരുത്തു കടന്നു കോപ-
ക്കാറാകെയിങ്ങനെയടിച്ചു തുരത്തിയപ്പോൾ,
നേരാന്ന ലക്ഷ്മണഹൃദന്തസദന്തരീക്ഷം
വൈരാഗ്യസൂരകിരണാങ്കുരരമ്യമായി.

൱൩

ഉത്തപ്തമാം പ്രകൃതി മാറി മനം കുളുത്തു
നേത്രൻപിലോതി മൃദുവാക്കഥ ലക്ഷ്മണൻ താൻ,
ചിത്തം സ്വതേ പ്രചുരസല്ഗുണമായിട്ടുന്ന-
സത്തക്കു രൂക്ഷത ചിരം നിലനില്ക്കയില്ല.

൱൪

“തപൽകാമിതം വനഗതിയ്ക്കനുകൂലമെങ്കിൽ
ധിക്കാരമെന്മൊഴികൾ ഞാനിത പിൻവലിച്ചു,
തല്ക്കാലമന്ധത മുഴുത്തു വെറുത്തുരച്ച-
വാക്കാകെയെൻഗുരുജനങ്ങൾ പൊറുത്തിടേണം.

൮൩

ആൎയ്യന്റെ മുൻപിലറിവുററവനെന്നു കേറി-
ക്കാൎയ്യസ്വഭാവമറിയാതെ കളിച്ചവൻ ഞാൻ,
സൂൎയ്യന്നടുക്കലൊരു താരമടുത്തുനിന്നു
വീൎയ്യം നടിപ്പതുകണക്കുപഹാസ്യനായി.

൮൪

തന്നിസ്ഥലാല്പതയറിഞ്ഞിടുമന്നുതൊട്ടു
മന്നിങ്കൽ മൎത്ത്യരറിവുള്ളവരായ്ഭവിപ്പൂ,
ഇന്നിപ്പൊളാൎയ്യന്റെ നിൎമ്മലവാഗ്വിലാസം
മിന്നിച്ച നന്മതി വഹിച്ചതിധന്യനായ് ഞാൻ.

൮൫

കാന്താരവാസമവിടയ്ക്കു രുചിപ്പതെങ്കിൽ
സന്താപമില്ലടിയനുണ്ടൊരപേക്ഷ മാത്രം,
എന്തായകിലും ശരി വനത്തിനു മുന്നടക്കാൻ
ഞാൻ താൻ ഭവാനനുപദം വഴി കാട്ടിടേണ്ടോൻ.

൮൬

വാരാശിതന്നടുവിലോ മരുഭൂവിലോ വൻ-
ഘോരാന്ധ്യമാന്ന ഗിരിഗൎത്തമുഖത്തിലോ താൻ
ശ്രീരാമനായ തിരുമേനിയൊടൊത്തു കൂടെ-
പ്പോരാൻ സചാപശരനുദ്യതനായിതാ ഞാൻ.

൮൭

കാലങ്ങളും ധരയരക്ഷണമിങ്ങരാതി-
ജാലങ്ങളും തന്റെ പരിപീഡനമേററു വാഴാൻ,
മേലല്പമില്ല കൊതി മേ, ഹൃദയപ്രസാദൈ-
കാലംബമാം വിപിനമാദരണീയമാക്കും.

൮൮

കായാകിലും രുചികരം ജലമാകിലും ത-
ദ്ദായാദവാദകലഹാഗ്നിയിൽ നീറിടാതെ
സ്വീയാഭിലാഷമതുപോലെ ഭുജിച്ചു സൌഖ്യ-
മായാവസിപ്പതിനു യുക്തമരണ്യദേശം.

൪൧

ഞാനാത്മതത്ത്വമറിയാത്തുദയന്മദത്താൽ,
നാനാവിധോക്തികൾ പറഞ്ഞവയെൻഗുരുക്കൾ,
പീനാനുകമ്പയൊടുമിന്നു പൊറുത്തരണ്യ-
സ്ഥാനാധിവാസമതിമങ്ഗളമാക്കിടട്ടേ."

൪൨

എന്നിത്ഥം ചൊല്ലിയേറെ പ്രകടവിനയനായ്
നിന്ന സൌമിത്രിയോടായ്
"നിന്നിഷ്ടമ്പോലെയാ"മെന്നരുളിയവനൊടൊ-
ന്നിച്ചു താന്നിർവ്വിളംബം
മന്നിൽ സൌശീല്യസമ്പത്തിനു വിളനിലമാം-
ധന്യ ഭൂകന്യ മേവും
പൊന്നിൻഹർമ്മ്യത്തിലെത്തീ തദനഘവിജയ-
ശ്രീയുതൻ രാമചന്ദ്രൻ.

ശ്രീമദ്വ്യാഘ്രപുരസ്ഥമാകിന വട-
ക്കങ്കൂർകുലത്തിൽ ധൃത-
ക്ഷേമം വാച്ചു ജനിച്ച ഭൂപനൊരുവൻ
തദ്രാജരാജാഹ്വയൻ,
രാമൻതൻകഥയായ വീരവിജയം-
കാവ്യത്തിനെക്കൈരളീ-
പ്രേമത്തോടു രചിപ്പതിൽ ഗ്രഹമിതം
സർഗ്ഗം സമാപ്തം ശുഭം.

ഒൻപതാംസർഗ്ഗം സമാപ്തം.



# പത്താം സർഗ്ഗം.



൧

നിലാവിനേക്കാളതിശുഭ്രകാന്തിതൻ-
വിലാസമാളും നിജമാളികയ്ക്കു മേൽ
കലാവിനോദങ്ങളിലുള്ളണച്ചു നി-
സ്തുലാദരം മേവിയിരുന്നു മൈഥിലി.

൨

അവർണ്ണനീയാത്മഗുണാഭിരാമനാം-
സ്വവല്ലഭൻതൻെറ നവോദയാപ്തിയിൽ
പ്രവർദ്ധിതപ്രീതി കലന്ന സീതയാ-
ലവദ്ധ്യദുർല്ലക്ഷണപങ്ക്തി ദൃഷ്ടമായ്.

൩

അലോകസാമാന്യഗുണങ്ങൾ വായ്ക്കയാൽ
പുലോമജയ്ക്കൊത്ത മഹീസുതയ്ക്കുടൻ
വിലോചനം മ്ലാനി കലന്നഹേതുകം
ചലോല്ക്കടാവസ്ഥ വഹിച്ചു മേല്ക്കുമേൽ.

൪

സ്വകാരമാനസ്ഥിതിയാകവേ വെടി-
ഞ്ഞകാരണം തത്ര ദിനേശമണ്ഡലം
നികാമമാരുണ്യമിയന്നിരുണ്ടിടും-
പ്രകാരമന്നാൾ മിഴികൾക്കു ലക്ഷ്യമായ്.

൫

അടുത്തിതേതോ ഹതിയെന്നു വട്ടമി-
ട്ടുടക്കുകൂടാതെ കരച്ചു പട്ടികൾ,
കടുപ്പമാം മേൽഗതിയെന്നരച്ചു വൻ-
ഞെടുക്കമേകുന്ന ശിവാരുതങ്ങളും.

൬

എടുത്തുപൊക്കിത്തലയും പിടിച്ചകം-
ചുടുംവിധം കേണു പശുക്കൾ ദീനമായ്,
പൊടുന്നനെപ്പാംസു പടത്തിയെങ്ങുമേ
പടുത്വമുൾക്കൊണ്ടു ചരിച്ചു മാരുതൻ.

൧

ശുകാദികേളീവിഹഗങ്ങൾ കൂട്ടമായ്
സ്വകാശയോത്സാഹമകററിയേററവും
പ്രകാമമത്ത്യാർദ്രത ചേൎത്തിടുംവിധം
വികാരമുൾക്കൊണ്ടു ചിലച്ചിതുച്ചമായ്.

൨

ഒരാളുമൊന്നും പറയാതെയശ്രുനിർ-
ഝരാഗമം കൊണ്ടു ദൃഗന്തരത്തൊടേ
ചിരാൽ ഭൃശം ഭൃത്യർ പരുങ്ങിടുന്നതാ-
ധരാസുതയ്ക്കപ്പൊഴുതക്ഷിലക്ഷ്യമായ്.

൩

ചെവിയ്ക്കുടപ്പേകിന ദുന്ദുഭിസ്വനം
ശ്രവിച്ചതില്ലന്നവിടത്തിലെങ്ങുമേ,
ഭുവി പ്രശസ്തോത്സവഘോഷമാകവേ
പ്രവിഷ്ടമായ് നിദ്രയിലാണ്ടു തല്പുരി.

൪

പുരിയ്ക്കകത്തുള്ളവർ കൃത്യമേതുമേ
തിരിഞ്ഞിടാതേ തെളിവേതുമെന്നിയേ
പരിഭ്രമിച്ചങ്ങിനെ പാതയിൽ കട-
ന്നെരിഞ്ഞ ചിത്തത്തൊടു നിന്നു മന്ദരായ്.

൫

ഇതിൻവിധം ദുശ്ശകുനങ്ങൾ ഭാവിതൻ-
സ്ഥിതിയ്ക്കു വൻഗ്ലാനിയുരച്ചു വായ്ക്കവേ
പതിയ്ക്കു ഭവ്യം കുലദൈവതങ്ങൾ ചേ-
ൎപ്പതിന്നിരന്നാൾ സതിയന്നു ഭക്തയായ്.

൬

കരത്തിൽ വില്ലും ശരവും ധരിച്ചു തോ-
ളരയ്ക്കു ചുററിപ്പുരുശാന്തവക്ത്രനായ്
വരൻ തദാ വന്നതു കണ്ടു തത്ര സ-
ത്വരം പരിഭ്രാന്തി വഹിച്ചു ജാനകി.

൧൩

ധരാധിനാഥോചിതമെങ്ങു പട്ടു ത-
ടിരാഗിവേഷാർഹമതെങ്ങു ചർമ്മവും;
വരാകൃതിയ്ക്കുള്ള പകച്ച് കാൺകയാൽ
വരാങ്ഗിയാൾ നിന്ന നിലയ്ക്കു നിന്നുപോയ്.

൧൪

വരൻ വനാന്തോചിതവേഷധാരി സ-
ത്വരം സമീപത്തണയുന്ന കാണവേ
പരന്നതാം ദുശ്ശകുനങ്ങൾതൻഫലോ-
ല്ക്കരം ലഭിച്ചെന്നു നിനച്ചു സാദ്ധ്വിയാൾ.

൧൫

സുതീവ്രമായുള്ള മനോവികാരമ-
ന്നതീവ യത്നത്തൊടടക്കി മെല്ലവേ
സതീശിരോമാലിക ശാന്തവാക്കു സ-
ന്മതീഡ്യനാം രാമനൊടോതി മൈഥിലി:

൧൬

ഭവാനു താതൻ മഹിതാഭമായ ഭൂ-
ധവാധികാരം തരുവാനൊരുങ്ങവേ
ഭവാസവാനർഹകവേഷമീവിധം
തവാദ്യ കൈക്കൊൾവതിനെന്തു ബന്ധമോ.

൧൭

രുചാ വിളങ്ങും പുരുചാമരങ്ങൾതൻ-
പ്രചാരമില്ലാതെയനാതപത്രമായ്
ശുചാവിലം നിൻവരവിന്നു ഹൃത്തിൽ വൻ-
വിചാരധാരയ്ക്കിടമേകിടുന്നു മേ.

൧൮

പരാഭിഷേകോത്സവവേലയിൽ സ്മര-
ത്തരാംബരക്കോപ്പണിയേണ്ട മെയ്യിതിൽ
വിരാഗിവർഗ്ഗത്തിനു പററിടുന്നതാം-
ബരാഭമിതോലുടചേർന്നതെങ്ങിനേ?

൧൯

യതിക്കു ചാപാശുഗവൃത്തി യുക്തമോ
ക്ഷിതിക്കധീശർക്കിഹ ചർമ്മവസ്ത്രവും;
അതിന്നു രണ്ടും സുതരാം വിരുദ്ധമാം-
സ്ഥിതിക്കു കാണ്മൂ ധവ! നിന്നിലദ്യ ഞാൻ.

൨൦

അനർഹമാകും ഭവദീയവേഷവും,
ജനങ്ങളിൽ കാണ്മൊരു തീവ്രമൌനവും,
കനത്ത ദുർല്ലക്ഷണപങ്ക്തിയും, പെരു-
ത്തനർത്ഥമെന്തോ വെളിവാക്കിടുന്നു മേ.

൨൧

തരങ്ഗിതാഡംബരഘോഷമുത്സവം
നിരന്തരം പൂകിയിരുന്നതാകവേ
അരം നിലച്ചിന്നഗരം സമസ്തമി-
ന്നുറങ്ങിടുമ്പോലിഹ തോന്നിടുന്നു മേ.

൨൨

തുടിച്ചിടും നേത്രവുമുറ്റുയർന്നു നെ-
ഞ്ചിടിപ്പുമാകാലികമായ ദൌസ്ഥ്യവും
തടിച്ചൊരാപത്തിത വന്നുനില്പു നിൻ-
പടിക്കലെന്നായ് പറയുന്നിതെന്നോടായ്.

൨൩

ഭവാനെയുർവ്വീതലലക്ഷ്മി പൂകുമാ-
വിവാഹഹൃദ്യാവസരത്തിലീവിധം
നവാസിതാംഭോധരപങ്ക്തി ചിന്തിയി-
ത്തവാന്തരീക്ഷാന്തമിതുണ്ടതെങ്ങനേ?

൨൪

ഒരോവിധം വൻവ്രതചര്യ ദൈവദുർ-
വിരോധശാന്തിക്കിവളാചരിക്കവേ
സ്ഥിരോദയം ഭക്തരിലേകുമീശ്വരൻ
സരോഷനാകാനിടയില്ല നമ്മളിൽ.

൨൫

അരുന്ധതീദേവിയനുഗ്രഹിയ്ക്കുകിൽ
പെരും വനം മേ പുരുഹൂതമന്ദിരം;
മരുപ്രദേശങ്ങളിലാവസിയ്ക്കിലും
വരും മഹൈശ്വര്യവിലാസമെപ്പൊഴും."

൨൬

ഇടയ്ക്കു വീഴും മിഴിനീർക്കണങ്ങളെ-
ത്തുടച്ചു താനേ, തരളാത്മചിത്തയായ്
ഇടച്ചുകൂടും മൊഴിയേവമോതി ഹ്ര-
ത്തടക്കി നിന്നാളഥ ദേവി മൈഥിലി.

൨൭

അരണ്യവാസം കഥ ജീവനാഥയോ-
ടുരപ്പതെമ്മട്ടുരുളാതിരിപ്പതും;
കുറച്ചുനേരം പ്രിയതൻെറ മുൻപില-
മ്പരന്നു ധീരാശയനായ രാമനും.

൨൮

കടുത്തതാം തൻവനവാസവൃത്തമ-
ന്നൊടുക്കമോതീ സതിയോടു രാഘവൻ,
ചുടുകനൽഝാര സുരദ്രുവല്ലിയിൽ-
പ്പൊടുന്നനെത്താൻ ചൊരിയുന്നപോലവേ.

൨൯

"നിനയ്ക്ക നീ ജാനകി നിന്മനസ്സിലു-
ള്ള നത്ഥശങ്കാങ്കുരമത്ഥവത്തുതാൻ
അനഘതത്വം തനിയേ തെളിപ്പതാം-
മനസ്വിതൻഹൃത്തപഥത്തിലായിടാം.

൩൦

പിതാവെനിയ്ക്കേകി വനാധിവാസമി-
ന്നിതാ! തയാറായതിനായി നില്പു ഞാൻ,
സ്വതാതനെന്തിഷ്ടമതാദരിപ്പു തൻ-
ഹിതാഹിതാദ്യം കരുതാതെ സജ്ജനം.

—൧൩൨—

൩൧

ധരിയ്ക്കു നീ മാനിനി മേൽ ധരാതലം
ഭരിച്ചു വാഴും ഭരതൻ ഭവപ്രഭൻ,
വരിഷ്ഠനച്ഛന്റെ ഹിതത്തിനായിതാ
തിരിച്ചിടുന്നു വിപിനത്തിലേയ്ക്കു ഞാൻ.

൩൨

പുരന്ദരപ്രാഭവനച്ഛനോടു തൻ-
വരങ്ങൾ കൈകേയി വരിച്ചമൂലമായ്
കരത്തിലായ് മേ വനസൌഖ്യമദ്വിതൻ-
ഭരം പതിച്ചു ഭരതന്റെ തോളിലും.

൩൩

തനസപചിന്താദിവിഷാദരോഗജി-
ത്തനന്തമാം ശാന്തിസുഖത്തിനാസ്പദം
മനപ്രശസ്താനപയജാതരാക്ഷമി-
ന്നനുഗ്രഹംതന്നെ വനാന്തസേവനം.

൩൪

ദുരന്തരാജ്യോരഗവായിൽനിന്നുമി-
ച്ഛിരസ്സെടുക്കാൻ തരമിന്നു വന്നു മേ,
അരണ്യസഞ്ചാരസുഖം ലഭിച്ചു ത-
ദ്ഭാരത്തിനാലെത്ര വിമുക്തനായി ഞാൻ!

൩൫

പ്രതിഷ്ഠിതാനേകമഹാശ്രമൌഘമായ്,
ശ്രുതിപ്രണാദാമൃതപാതപൂതമായ്,
മതിപ്രിയം ചേർപ്പൊരു കാട്ടിലേയ്ക്കിതാ
കുതിച്ചു പായുന്നു മദീയമാനസം.

൩൬

മനാഗപി സ്വേന്ദ്രിയചാപലത്തിനാൽ
വിനാശമേല്ക്കാത്ത മനസ്സു പൂകുവോൻ,
അനാദിസൂക്തോക്തരസപ്രസാരവി-
ത്തനാവിലൻ ശ്രീഭരതൻ മഹാശയൻ,

൩൭

ഭുജംഗഭോഗാധികദീർഗ്ഘപീനമാം-
ഭുജത്തിനാൽ കീൎത്തിയിളയ്ക്കുണപ്പവൻ
വ്രജന്നിജാൎത്ഥിപ്രകരത്തിലീപ്സിത-
വ്രജം പൊഴിച്ചന്നതതൃപ്തി ചേൎപ്പവൻ.

൩൮

സിതാതപത്രദ്യുതി പൂണ്ടു മേൽ തപൽ-
പ്രതാപമോടിക്ഷിതി വാണു ലോകരേ
സുതാധികപ്രീതി വഹിച്ചു കാക്കുകിൽ-
ക്കൃതാൎത്ഥനെല്ലാരിലുമേറെയിന്നു ഞാൻ.

൩൯

ദിനാധിപേന്ദുക്കളിലുഷ്ണശീതഗു-
ണപിനാശമുണ്ടാകുകിലും വരാങ്ഗി! ഞാൻ
കിനാവിലും താതഹിതം പരിപ്പതി-
ന്നനാസ്ഥ പൂകില്ലിതെനിയ്ക്കു നിശ്ചയം.

൪൦

കുലാചലങ്ങൾക്കു കുലുക്കമേല്ക്കിലും,
ജലാശയം പാഞ്ഞിളയെഗ്രസിയ്ക്കിലും,
തിലാംശവും ഞാൻ പിതൃവാക്യരേഖയെ-
ബ്ബലാദപിലംഘിയ്ക്കുകയില്ല നിശ്ചയം.

൪൧

സനിഷ്ഠമാം തൻപരിചൎയ്യകൊണ്ടു നീ
ജനിത്രിമാൎക്കും മഹിതൻ പിതാവിനും,
സുനിസ്തുലപ്രീതി വളൎത്തി വാഴ്ക, മേ-
ലനിത്യസൌഖ്യഭ്രമമേതുമെന്നിയേ.

൪൨

വനവ്രതൻ ഗേഹി തഥാഗമജ്ഞനാം-
മനസ്വി സാക്ഷാൽ ജനകൻ പിതാവു തേ
അനൎഗ്ഘയാമീക്ഷമയമ്മ സൎവ്വഥാ
നിനക്കു ചാപല്യമയുക്തമോമലേ!

—൧൬൪—

൪൩

ദുരന്തമാമൈഹികചിന്തയെന്നിയേ
വിരക്തനായ് ഞാൻ പതിനാലുവത്സരം
അരണ്യവാസത്തെ വരിച്ചു മേൽവരും-
വരയ്ക്കു നിഷ്ക്രിങ്ങ വസിയ്ക്കു ശാന്തയായ്.

൪൪

ഒരിയ്ക്കലും വേർപിരിയാതെയൊത്തുചേ-
ന്നിരിയ്ക്കവേ വന്ന വിയോഗസങ്കടം,
കരിച്ചിടും നിൻഹൃദയത്തെയെന്നിവൻ
ധരിച്ചിടാതല്ലുരചെയ്തതൊക്കയും.

൪൫

തപത്തുവും വർഷയുമെന്നപോലവേ
വിപത്തു സമ്പത്തിവയും നിനയ്ക്കുകിൽ
പ്രപഞ്ചസാധാരണമാണിതല്പവും
തപസ്വികൾക്കും വിജയിയ്ക്ക ദുർഘടം.

൪൬

കരാളകാലാനലപച്യമാനമാ-
മൊരാജഗൽഭാണ്ഡകടാഹകോടിയിൽ
നരാദികൾക്കുള്ളൊരു ജീവിതക്രമം
പരാണവേക്കാളതികഷ്ടമല്ലയോ?

൪൭

ദിനം തെളിഞ്ഞു നിശ പോയ് വസന്തമായ്
വനം കുളുത്തു ശരദുല്ലസിയ്ക്കയായ്,
മനസ്സിലിമ്മട്ടു രസിച്ചു, ജീവിത-
ക്കനം ക്ഷയിയ്ക്കുന്നതറിഞ്ഞിടാതെ നാം.

൪൮

മദേഭകർണ്ണാഞ്ചലചഞ്ചലങ്ങളാം-
സ്വദേഹസൌഖ്യങ്ങളിലുള്ള ലച്ചു നാം
ചിദേകരൂപസ്മൃതി വിട്ടു കാപഥ-
പ്രദേശസഞ്ചാരമതേല്പു നിഷ്ഫലം.

൪൯

സ്വമാകുലത്വം സകലം കളഞ്ഞു നീ
പ്രമാദമേതും കലരാതെ വിജ്ഞയായ്,
ദമാദിമാർഗ്ഗോചിതമായ വൃത്തിയെ-
സ്സമാദരിച്ചങ്ങിനെ വാഴ്കകോമനേ.

൫൦

പരന്തപൻ ശ്രീജനകന്റെ പുത്രി നീ
പരന്തപസ്സിനിലതന്നെ പൂകി മേൽ
ഒരല്പവും ചാപലമെന്നിയേ ഗൃഹാ-
ന്തരത്തിൽ വാണീടുക ശാന്തചിത്തയായ്.”

൫൧

പ്രസന്നമായർത്ഥമിയന്നു മാധുരീ-
രസം തുളുമ്പീടിന വാക്കിതിൻവിധം
നിസർഗ്ഗരമ്യം നിഗദിച്ചു നീതിമാ-
നസക്തനന്നാൾ നിലകൊണ്ടു രാഘവൻ.

൫൨

പുറത്തു മാധുര്യരസം പൊഴിക്കിലും
ഗരം വിയോഗാത്മകമുള്ളിലേററവും
നിറഞ്ഞ രാമന്റെ വചസ്സു കേൾക്കയാൽ
ചിരം പ്രസാദക്ഷയമാന്നു ജാനകി.

൫൩

സ്വകപ്രിയൻതൻവിരഹാർത്തിയാൽ ഭയം
തികച്ചുമേകും കുളുർവാക്കു സീതയിൽ
അകത്തു പൊത്തിൽ ഭുജഗം കളിച്ചിടും-
പ്രകമ്പ്രമാം ചന്ദനശാഖിപോലെയായ്.

൫൪

പരിഭ്രമിച്ചില്ലവളാന്ധ്യമേന്തിയി-
ല്ലെരിച്ചതില്ലുള്ളുടൽ നീററിയില്ല താൻ;
മരിച്ചപോലേ മതികെട്ടിരുന്നതാ-
വരിഷ്ഠഭാവയ്ക്കു മഹോപകാരമായ്.

൭൫

ഉറക്കമല്ലാസ്ഥിതി മോഹവേഗമ-
ല്ലുരയ്ക്കുകിൽ ജീവിതമല്ല മൃത്യുവും;
തരത്തിലേതോ പരലോകവീഥിയിൽ
ചിരം ചരിച്ചാളവളാനിലയ്ക്കുതാൻ.

൭൬

കറക്കമററായവൾ പിന്നെയല്പമായ്
തുറന്നു തൻകണ്ണു മിഴിച്ചുനോക്കവേ,
കരത്തിനാൽ തന്നെയെടുത്തുതാങ്ങിയാ-
വരൻ വസിയ്ക്കുന്നതറിഞ്ഞു ജാനകി.

൭൭

സ്വവല്ലഭൻതൻപരിചര്യമൂലമ-
ന്നവദ്യമാം മുന്നില തെല്ലു വിട്ടവൾ
ജവം കരംച്ചൊന്നെഴുന്നേററു നാഥനോ-
ടിവണ്ണമോതീ മൃദുവാക്കു ശാന്തയായ്:

൭൮

"വനത്തിലേയ്ക്കുള്ള ഭവാൻെറ യാത്രയാൽ
വിനഷ്ടസന്തുഷ്ടി വഹിപ്പതില്ലിവൾ,
കനത്തതാം നിൻവിരഹോഗ്രചിന്തയാം-
കനൽകഴമ്പാണു കരിപ്പതെന്മനം.

൭൯

കരം പിടിച്ചീടിന നാൾ മുതല്ക്കു നാ-
മരക്ഷണം വേർപിരിയാതിരിയ്ക്കവേ
അരണ്യയാത്രയ്ക്കു തനിച്ചുപോരുമെ-
ന്നരച്ച വാക്കിൻപൊരുളായതില്ല മേ.

൮൦

തപദന്തികത്തിൽ ചരണം ഭജിച്ചുകൊ-
ണ്ടഭദ്രമുത്താന്നമരേണ്ട സാധ്വിയെ
സദഗ്ദ്ധ്യ! വേർവിട്ടു വനത്തിലേയ്ക്കു നിൻ-
പദങ്ങൾ മുൻപോട്ടിളകുന്നതെങ്ങിനേ?

൬൧

ശ്രുതീതിഹാസാദികൾതൻരഹസ്യമൊ-
ട്ടതീവ കണ്ടുള്ള വിശിഷ്ടനാം ഭവാൻ,
ദ്വിതീയയാമെന്നെ വെടിഞ്ഞ പാർപ്പു താൻ-
മതി നമുക്കെന്നു നിനച്ചതത്ഭുതം.

൬൨

ദമം ശമം വൻതപമെന്നിതേതിനും-
സമർത്ഥ ഞാൻ നാഥനടുത്തിരിക്കുകിൽ,
സ്വാമർത്ഥ്യമററുള്ളൊരു വാക്ക ജീവിത-
ക്രമം, ഭവാൻ വേർപിരിയുന്നുവെങ്കിൽ മേ.

൬൩

നതാംഗികൾക്കെന്തു തപസ്സു തല്ലതി-
വ്രതാഖ്യധർമ്മത്തെ വെടിഞ്ഞു ശാന്തിയും;
അതാദരിക്കാത്തവൾ തൻെറ ജീവിതം
ഹതാല്പരം ഹാ! ഹതമെന്നു തന്നെയാം.

൬൪

പുരം വനം പർവ്വതമംബുരാശിയി-
ത്തരത്തിലുള്ളതൊരിടത്തുപോകിലും,
സുരക്ത ഞാൻ നിന്നൊടുകൂടി മേവിടും
വിരക്തി തത്ത്വത്തിനൊടെന്നപോലവേ.

൬൫

കിരീടഭാരം മുടിയിങ്കൽ വീണു ഭ്രൂ-
കുടീശതാബന്ധനമേകിടാത്തതിൽ,
നിരീഹയാം വിത്തമതീവ കയ്യിലു-
ള്ളൊരീ നമുക്കെന്തു മനന്തപിക്കുവാൻ?

൬൬

അശാന്തമാം ജീവിതമത്സരത്തിനാൽ
സശാപരാമന്നരർതൻരണാങ്കണം
വിശാലമാകും നഗരം നിനയ്ക്കിലാ-
ക്കശാന്ത കാലും വനഭൂമിയല്ലയോ?

—൫൬൮—

൫൬൭

മതിയ്ക്കു തൽസ്വാസ്ഥ്യത തെല്ലു കിട്ടുവാ-
നതിൻപരിത്യാഗമെവക്ക്മുത്തമം;
മതിപ്പൊടിന്നായതു നിഷ്പ്രയാസമായ്-
പതിച്ചു നമ്മൾക്കു കരത്തിലിദ്ദിനം.

൫൬൮

മരത്തെ വിട്ടുള്ളൊരു വല്ലിപോലെ ഞാൻ
പുരത്തിലെൻകാന്തനകന്നനാഥയായ്,
നിരത്ഥമാം ജീവിതമേല്പതെന്തിനാ-
ണിറങ്ങിടുന്നു വിപനത്തിലേയ്ക്കു താൻ.

൫൬൯

അതോയമാം വന്മരുഭൂവിലാകിലും
ഹതോഗ്രകാന്താരതലത്തിലാകിലും,
ഇതോക്ക നാഥന്നനുയാത ഞാൻ സദാ
ശ്രുതോക്തധമ്മത്തിനു മുക്തിപോലവേ."

൫൭൦

വചസ്സു താനിത്തരമത്ഥപുഷ്ടമായ്
വിചക്ഷണൻ രാമനൊടോതി മൈഥിലി
പ്രചണ്ഡവൈവർണ്യമിയന്നു, വഹ്നിയാൽ
ശുചം വഹിയ്ക്കും വനവല്ലിപോലവേ.

൫൭൧

സ്വതാപമിമ്മട്ടു പറഞ്ഞു മെല്ലവേ
സ്രുതാശ്രുവായ് വാണു ധരാതനൂജയാൾ;
നതാംഗിമാക്കാപ്രിയരെജ്ജയിയ്ക്കുവാൻ
ശിതാഗ്രമുഗ്രായുധമാണു കണ്ണുനീർ.

൫൭൨

കിമദ്യ കത്തവ്യമതെന്നറിഞ്ഞിടാൻ
സമത്ഥനല്ലാതെ രഘൂദ്വഹൻ ക്ഷണം
ഭ്രമന്മനോവൃത്തി വഹിച്ചു, ധീരനും
പ്രമത്തനാകുന്നു വധൂജനോക്തിയാൽ.

൩൨

അരം ചെളിക്കുണ്ടതിൽനിന്നു ചാടി മേൽ-
ക്കരെയ്ക്കണഞ്ഞോരിഭരാട്ടുപോലവേ
കരംകൾ സുസ്വസ്ഥത പൂണ്ടു ശാന്തനി-
ത്തരം പറഞ്ഞാൻ പ്രിയയോടു രാഘവൻ:

൩൩

"ഗ്രഹാഗ്രമാരെങ്ങു വധുക്കൾ ഹിംസ്രദുർ-
വിഹാരഭൂവെങ്ങു വനാന്തമുല്ക്കടം
മഹാവിപത്തേകിന നിന്റെയീ വന-
സ്പൃഹാമതിയ്ക്കെങ്ങിനെ സമ്മതിപ്പു ഞാൻ?

൩൪

പ്രശസ്തകേളീവനിയിൽ ചരിയ്ക്കിലും
ഭൃശം തളന്നീടിന നിൻപദാംബുജം
അശക്തിചേക്കും വനചംക്രമത്തെയി-
ന്നശങ്കമെമ്മട്ടു സഹിയ്ക്കുമോമനേ?

൩൫

അഹന്തവിട്ടോരൃഷികൾക്കിണങ്ങുമാ-
ബൃഹദ്വനാവാസതപോവിചേഷ്ടകൾ
ഗൃഹം വിടാത്തോർ മൃദുഗാത്രിമാർക്ക് ദുർ-
വഹങ്ങളല്ലാതെ വരുന്നതെങ്ങിനേ? "

൩൬

പതിയുടെ മൊഴിയേവം കേട്ടു മുന്മട്ടിൽനിന്നും
മതി ചെറുതു ചലിയ്ക്കാത്തുന്നതസ്ഥൈര്യ്യമോടേ,
അതിവിനയമിയന്നാദ്ദേവിയിത്ഥം പറഞ്ഞാൾ
സതികൾ കരളിളക്കം പൂകകില്ലൊന്നിനാലും.

൩൭

"ചരണകമലസേവാസക്തയാമെന്നൊടേവം
തരളമൊഴികളോരോന്നെന്തിനോതുന്നു നാഥ!
വിരവൊടു വനയാത്രയ്ക്കുദ്യമിച്ചീടുമിയ്യെൻ-
കരളണുവുമിളക്കുന്നില്ല നിൻവാഗ്വിലാസം.

൯൯

പതി വിപിനതലത്തിൽ സങ്കടപ്പെട്ടു വൻദു-
സ്ഥിതിയൊടു നിവസിച്ചാനാമം നയിച്ചീടവേ താൻ
അതിരുചിരഗൃഹത്തിൽ സൌഖ്യമായ്പ്പാക്കെന്നോ
സതിയുടെ കുലധർമ്മം യുക്തമീ യുക്തിവാദം!

൧൦൦

നരനബല ബലം താനേതൊരാപത്തിലും, സ്ത്രീ-
നിരയുടെ ബലമപ്പോൾ പൂരുഷന്മാരുമല്ലോ;
വരതനുവെ വെടിഞ്ഞൊററയ്ക്കു താൻ ജീവിതത്തെ-
ധരയിലിഹ വഹിപ്പോരെത്ര ജീവന്മൃതന്മാർ!

൧൦൧

തിരുവടിയുടെ കൂടെസ്സഞ്ചരിയ്ക്കുന്നമൂലം
വരുമഴലുകളെല്ലാം സന്തതം ഞാൻ സഹിയ്ക്കാം
ഒരു നിമിഷവുമസ്മന്നാഥ! നിന്നെപ്പിരിഞ്ഞി-
മ്മരുവിൽ മരുവിടാനിന്നൊട്ടുമാശിപ്പതില്ല.

൧൦൨

വനഭുവി മമ നാഥാ! നിന്നൊടൊന്നിച്ചിരുന്നാ-
ലനശനമമൃതം മേ ഗണ്ഡു കാട്ടാറശേഷം
മനസി രുജ വളർത്തും പാറതന്മേല്പുറം നൽ-
കനകമണിവിരാജത്തല്പമല്ലേതരാദം.

൧൦൩

കരികളുടെ കടത്തെബ്ഭേദനംചെയ്തു ദപ്പാ-
തുരർ ഹരികൾ പൊഴിയ്ക്കും പ്രൌഢഗംഭീരനാദം
വരനരികിലിരിയ്ക്കിൽ കാതിലമ്മഞ്ജുവീണാ-
സരളരവമെനിയ്ക്കെന്തായതിൽബ്ഭീതി തോന്നാൻ?

൧൦൪

കുശികതനുജയാഗത്രാണകത്താവു, നാനാ-
വശികളുടെ ഗണത്താൽ സ്തൂയമാനാപദാനൻ,
നിശിതമതി ഭവാൻതൻപത്നിയാമെന്നെ വന്നാ-
ന്നിശിചരർ തൊടുമെന്നാൽ പാററതൻ തീററ തിയ്യാം.

൮൰൩

ശമദമദടർ ചുററും നിന്നു രക്ഷിച്ചുപോരും-
സ്വമഹിതകുലധമ്മക്കോട്ടതന്നുള്ളിലെന്നും
രമണചരണസേവാഖ്യായുധത്തോടിരിയ്ക്കും-
പ്രമദകൾ യമദണ്ഡിൽക്കൂടിയും കൂസലറേറാർ.

൮൰൪

ഖലർ ദനുജരെയത്യുഗ്രാഹവത്തിങ്കൽ വെന്നാ-
വലഹരനുടെ നാടും കാപ്പവൻതൻസുതൻ നീ
കുലമഹിമ വിളങ്ങും രാഘവൻ, കഷ്ടമേ ദുർ-
ബലനൊരുവളെ നോക്കാനെന്നതോ ചൊൽവു ചിത്രം!

൮൰൫

ഒരുവളെ നിജഗാത്രാർദ്ധത്തെ രക്ഷിച്ചുകൊള്ളാ-
നരുതുവിധമുള്ളോരാ നിനക്കുഴിപതം
തരുവതിനു തുനിഞ്ഞീടാത്ത താതന്റെ ചിന്താ-
വിരുതിനു നിരുപിച്ചാലെത്ര നാം കൂപ്പിടേണം?

൮൰൬

നിരുപമതരമാം തൻപൌരുഷത്തെ സ്മരിയ്ക്കാ-
തൊരുവക വിട്ടവാക്കിന്നെന്തിനെന്നോട്ടരപ്പു;
തിരുവടിയൊടുകൂടെപ്പോരുവാനാജ്ഞ വേഗം
തരുവതിനു മടിച്ചാൽ പാശമാമാശ്രയം മേ."

൮൰൭

ജനകതനുജയിങ്ങിനെ പറഞ്ഞു തദശ്രുഗളൽ-
സ്തനഹസ്തണാഭയായ് പുരുവിഷണ്ണ വസിച്ചിടവേ,
അനഘനവൻ മഹാമതി വിചിന്തനചെയ്തു ഹിതാ-
ലനുഗമനാജ്ഞ നല്കി രമണിയ്ക്കു രഘുപ്രവരൻ.

൩൦

പീനനയം കലൎന്നു പതിയന്നു കുതൂഹലിയായ്
കാനനചംക്രമാനുമതി പാതി കൊടുത്തിടവേ,
ആനനവശ്രുവാൽ കലിതമാകെയകന്നു തെളി-
ഞ്ഞാനനമുന്നതപ്രിയമിയന്നു സതിയ്ക്കു ജവം.

൩൧

ശ്രീദേവിയോടു സമമാം തനുകാന്തി ചിന്തും-
വൈദേഹിയോടുമനുജാതനൊടും സമേതൻ
ഹാ ദേഹരാജ്യധനചിന്ത വെടിഞ്ഞരണ്യ-
ഭൂദേശവാസമതിനുദ്യതനായി രാമൻ.

൩൨

മൂന്നാളും കോസലേന്ദ്രാത്മജ മരുവിടുമാ-
ഹേമഹൎമ്മ്യത്തിനുള്ളിൽ-
ച്ചെന്നാ,രുൾത്താരെരിഞ്ഞങ്ങവശത കലരും-
ദേവിതൻ കാല്ക്കൽ വീണാർ;
നന്നായിത്താവകാനുഗ്രഹമയമണിദീ-
പാംശുപുഞ്ജാൽ തമസ്സും-
ച്ഛിന്നം കാന്താരമാൎഗ്ഗങ്ങളിലിവർ തെളിവേ-
ല്ക്കേണമെന്നായിരന്നാർ.

൩൩

നീരാളും കൺതുടച്ചപ്പൊഴുതു നിജഗളം
സ്വസ്ഥമാക്കി പ്രയത്നാൽ,
ധീരത്വം തെല്ലുപൂണ്ടാത്മജരൊടു ഹിതമായ്-
ദ്ദേവി കൌസല്യ ചൊന്നാൾ;
''സ്വൈരം നിങ്ങൾക്കു ഭവ്യം രവികുലപരദൈവ-
വങ്ങളും തുംഗതേജ-
സ്സാരം വായ്ക്കും വസിഷ്ഠാദികൾ ഗുരുവരരും
നിത്യവും നല്കിടട്ടേ!

൯൪

ഈ വംശം വത്സ! നിന്നാലിതുമുതലധികം
ശുദ്ധമായ്, പുത്രരാളും—
സ്ത്രീവൎഗ്ഗത്തിന്നുമപ്പോലിതുമുതലിവരം നി—
ന്നമ്മ ഞാനുമാന്യയായി;
ജീവൻകൂടിപ്പിതാവിൻഹിതമതിന്നു ഹിതാൽ
സന്ത്യജിയ്ക്കുന്ന പുത്രൻ
നീ വന്നണഞ്ഞായമൂലം മമ ജഠരമതോ
പുണ്യപുണ്യാഗ്രഗണ്യം."

൯൫

നില്ക്കാതെ കണ്ണുനീരാളിന വദനമിയ—
ന്നമ്മയിമ്മട്ടരച്ചെ—
ത്തല്ക്കാലിൽ താണു വീണ്ടും പ്രണമനമവര—
ത്യാദരത്തോടു ചെയ്താർ;
ഉൾക്കാമ്പൊട്ടൊന്നടക്കീട്ടിടറുമൊരുഗള—
ത്തൂണ്ടു മെല്ലന്നു യാത്രാ—
വാക്കാരാൽ ചൊല്ലിയാ രാഘവർ നിജജനനീ—
വാസഗേഹം വെടിഞ്ഞാർ.

൯൬

പേറും ചേതോവിഷാദാലനുഗമനമതി—
ന്നുദ്യമിയ്ക്കുന്ന നാനാ—
പൌരന്മാരെ പ്രയത്നത്തൊടു നയവചസാ
പിൻതിരിപ്പിച്ചകററി,
സാരജ്ഞൻ മന്ത്രിയോടൊത്തരിയ രഥമതിൽ—
ക്കേറിയാ രാഘവന്മാർ
ധീരത്വം പൂണ്ടു ധാത്രീസുതയൊടുമൊരുമി—
ച്ചാസ്ഥലം വിട്ടുപോയാർ.

൯൭

സൂനത്താൽ കാന്തിചിന്തീടിന തരുനിരയെ-
ക്കൌതുകാൽ കണ്ടു കണ്ടും,
ഗാനത്തിൽ സക്തമാകും ഖഗതതിയുടെ പാ-
ട്ടാദരാൽ കേട്ടു കേട്ടും,
ജ്ഞാനത്താൽ സിദ്ധരാകും മുനികളുടെ മഹാ-
ശിസ്സു മേൽ പൂണ്ടു പൂണ്ടും
നാനാദേശം കടന്നായവർ സുഷമ പെറും-
ചിത്രകൂടത്തിലെത്തീ.

൯൮

അനുപമവിജയശ്രീലാളിതാഭോഗരാകും-
മനുജവരകുമാരന്മാരുമാ സീതതാനും
വനനിലയനിവാസം മൂലമാപൂൎണ്ണഹൎഷ-
ത്തിനു വശഗതരായിത്തത്ര സൌഖ്യേന വാണാർ.

ശ്രീമദമ്പലപ്പുരസ്ഥമാകിന വട-
ക്കുങ്കൂർകുലത്തിൽ ധൃത-
ക്ഷേമം വാച്ചു ജനിച്ചു ഭൂപനൊരുവൻ
തദ്രാജരാജാഭിധൻ,
രാമൻതൻകഥയായ വീരവിജയം-
കാവ്യത്തിനെക്കൈരളീ-
പ്രേമത്തോടു രചിപ്പതിൽ ദശമമാം
സൎഗ്ഗം സമാപ്തം ശുഭം.

രഘുവീരവിജയം പത്താംസൎഗ്ഗം സമാപ്തം.



# ശുദ്ധിപത്രം

| സർഗ്ഗം. | പദ്യം. | അശുദ്ധം. | ശുദ്ധം. |
|---|---|---|---|
| ൧ | ൩൫ | ക്കാമ്പുക്കി | ക്കാമ്പൂക്കി |
| ൧ | ൫൭ | തപദ്യ | തവദ്യ |
| ൩ | ൬ | വൈഭത്തി | വൈഭവത്തി |
| ” | ൩൧ | ന്നസിത | നാസിത |
| ൪ | ൪൫ | സ്ഫൃണീയ | സ്പൃഹണീയ |
| ” | ൮൬ | സതിയഥ | സതിയതഥ |
| ൫ | ൯ | വരാശി | വാരാശി |
| ” | ൩൨ | പുരുഷർ | പൂരുഷർ |
| ” | ൩൪ | ഭരതനാട്ട | ഭരതനോട്ട |
| ” | ൪൩ | മഗ്ഗാം | മാഗ്ഗം |
| ” | ൪൪ | ദൌരത്മ്യ | ദൌരാത്മ്യ |
| ” | ൧൧൨ | കാൺ | കൺ |
| ൬ | ൧ | നീങ്ങി | നീങ്ങീ |
| ” | ൧൦ | ഭാരാപ | ഭരാപ |
| ” | ൧൭ | ശ്രീത | ശ്രിത |
| ” | ൧൯ | മഗീതിഗ | മഗീതീഗ |
| ” | ൨൧ | രസ്ത | റസ്ത |
| ” | ൨൨ | ച്ചോരു | ച്ചൊരു |
| ” | ൨൭ | രവണി | രവിണി |
| ” | ൪൯ | ശ്രീയാം | ശ്രിയാം |
| ” | ൫൩ | ശാപ്പേ | ശപ്പേ |
| ” | ൫൮ | സുരകാ | സ്സുരകാ |
| ” | ൬൦ | കുടലി | കടലി |
| ” | ” | ററൽ | റവൽ |
| ” | ൮൦ | നാക്കിൽ | നാക്കിൻ |
| ” | ൮൨ | ലീരി | ലീരീ |

| സൎഗ്ഗം. | പദ്യം. | അശുദ്ധം. | ശുദ്ധം. |
| --- | --- | --- | --- |
| ന്ത | വ്വർ | പീനോ | പീനൌ |
| ” | വ്വൌ | ധീരാഗ്രൻ | ധീരാഗ്ര്യൻ |
| ൈ | ൫ | കിന്നരൻ | കിന്നരർ |
| ൻ | ർമ്പ | ളിങ്ങനെ | ളെങ്ങനെ |
| ” | ന്നൻ | തി! | തി |





